30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരാക്കി കൊള്ളണം. തപാൽ മാർഗ്ഗം വരുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

താലൂക്കാഫീസ്, പത്തനാപുരം.

എം. ജോർജ്ജ് ഈപ്പൻ, തഹസീൽദാർ.

---

## Pathanamthitta Taluk

പരസ്യം

(1)

B6-12536/81. 1981 ഡിസംബർ 28.

പത്തനംതിട്ട താലൂക്കിൽ പത്തനംതിട്ട വില്ലേജിൽ കുമ്പഴ മുറിയിൽ പടിഞ്ഞാറെ മണ്ണുങ്കൽ വീട്ടിൽ പി. കെ. മംഗളാനന്ദൻ 15-11-1981-ൽ മരിച്ചുപോയി എന്നും ടിയാന് ജില്ലാ കോപ്പറേറ്റീവ് ബാങ്കിന്റെ പത്തനംതിട്ട ശാഖയിൽ SBA.999 അനുസരിച്ച് 206രൂപ 97പൈസയും, സ്റ്റേറ്റ് ബാങ്കിന്റെ പത്തനംതിട്ട ശാഖയിൽ 375രൂപ 65 പൈസയും, പെൻഷൻ കുടിശ്ശികയും, ഫാമിലി പെൻഷനും ഉൾപ്പെടെ ഉദ്ദേശം 2500 രൂപയിൽ കവിയാത്ത തുക വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്നും കാണിച്ച് പരേതന്റെ ഭാര്യ ശ്രീമതി കെ. എൻ. രാജാമണി ബോധിപ്പിച്ച അപേക്ഷ പത്തനംതിട്ട വില്ലേജ് ആഫീസർ മുഖേന അവകാശ വിചാരണ നടത്തി റിക്കാർഡുകൾ പരിശോധിച്ചതിൽ പരേതന്റെ അവകാശികൾ താഴെ പേരു വിവരം പറയുന്നവർ ആണെന്ന് അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേരുവിവരം | പരേതനുമായുള്ള ബന്ധം |
|---|---|---|
| 1 | രാജാമണി | ഭാര്യ |
| 2 | ഇഷാരാജാനന്ദ് | മകൾ |
| 3 | രാജേഷ് ആനന്ദ് | മകൻ |

പരേതന്റെ മാതാപിതാക്കൾ മരിച്ചുപോയിട്ടുള്ളതാകുന്നു. മക്കൾ രണ്ടുപേരും മൈനറുകളാണ്. മൈനറുകളുടെ സംരക്ഷണം മാതാവിനാണ്. ആകയാൽ മേൽപ്പറഞ്ഞ ഇനത്തിൽ കിട്ടുവാനുള്ള തുക വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് ശ്രീമതി കെ. എൻ. രാജാമണി പേരിൽ കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചു കൊള്ളണം.

താമസിച്ചും തപാലിലും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകാര്യമല്ല.

(2)

B6-12550/81 1981 ഡിസംബർ 28

പത്തനംതിട്ട താലൂക്കിൽ മല്ലപ്പുഴശ്ശേരി വില്ലേജിൽ, കോഴഞ്ചേരി മുറിയിൽ നെല്ലും തോട്ടത്തുവീട്ടിൽ കെ. രാമചന്ദ്രൻ നായർ 7-9-1980-ൽ മരിച്ചു പോയി എന്നും ടിയാൻ കോഴഞ്ചേരി നെടുങ്ങാടി ബാങ്കിൽ പണയം വച്ച് എടുത്തിട്ടുള്ള 2,000 രൂപാ തിരിച്ചടച്ച് സ്വർണ്ണ ഉരുപ്പടികൾ തിരികെ എടുക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്നു കാണിച്ച് പരേതന്റെ ഭാര്യ ശ്രീമതി ലീലാമണി ബോധിപ്പിച്ച അപേക്ഷ മല്ലപ്പുഴശ്ശേരി വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തി റിക്കാർഡുകൾ പരിശോധിച്ചതിൽ പരേതന്റെ അവകാശികൾ താഴെ പേരു വിവരം പറയുന്നവർ ആണെന്ന് അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേരു വിവരം | പരേതനുമായുള്ള ബന്ധം |
|---|---|---|
| 1 | ലീലാമണിയമ്മ | ഭാര്യ |
| 2 | ദേവകിയമ്മ | മാതാവ് |
| 3 | മഞ്ജു | മകൾ |

പരേതന്റെ മരണാവ്, മേൽപ്പറഞ്ഞ സ്വർണ്ണ പണയം പരേതന്റെ ഭാര്യ ശ്രീമതി ലീലാമണി വാങ്ങുന്നതിനു സമ്മതിച്ചു മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്. മകൾ മൈനറാണ്. മൈനറിന്റെ സംരക്ഷണം മാതാവിനാണ്. ആയതിനാൽ ടി ലീലാമണി പേരിൽ ഒരു അവകാശസർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധം ചെയ്യുന്നതീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചു കൊള്ളണം. താമസിച്ചും തപാലിലും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകാര്യമല്ല.

(3)

B6-8036/81 1981 ഡിസംബർ 28.

പത്തനംതിട്ട താലൂക്കിൽ റാന്നി വില്ലേജിൽ വൈക്കം മുറിയിൽ ചരിവു കാലാപുത്തൻവീട്ടിൽ ദിവാകരൻനായർ P. W. D. യിൽ N. M. R. ആയി ജോലി നോക്കി വരവെ 15-7-1981-ൽ മരിച്ചുപോയി എന്നും ടിയാന് ഡിപ്പാർട്ടുമെന്റിൽനിന്നും ശമ്പളകുടിശ്ശിക, പ്രോവിഡന്റ് ഫണ്ട് എന്നി ഇനങ്ങളിൽ കിട്ടുവാനുള്ള ഉദ്ദേശം 2000 രൂപയിൽ കവിയാത്ത തുക വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്നും കാണിച്ച് പരേതന്റെ ഭാര്യ ടി വീട്ടിൽ ശ്രീമതി സരസ്വതിയമ്മ ബോധിപ്പിച്ച അപേക്ഷ റാന്നി വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തിച്ചുവരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ പരേതന്റെ അവകാശികൾ താഴെ പേരുവിവരം പറയുന്നവർ ആണെന്ന് അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേരുവിവരം | പരേതനുമായുള്ള ബന്ധം |
|---|---|---|
| 1 | സരസ്വതിയമ്മ | ഭാര്യ |
| 2 | കൊച്ചുകുഞ്ഞുനായർ | അച്ഛൻ |
| 3 | ഉഷാകുമാരി | മകൾ |
| 4 | അനിൽകുമാർ | മകൻ |
| 5 | അമ്പിളികല | മകൾ |
| 6 | സനിൽകുമാർ | മകൻ |

പരേതന്റെ പിതാവ്, മേൽപ്പറഞ്ഞ ഇനത്തിൽ കിട്ടുവാനുള്ള തുക, പരേതന്റെ ഭാര്യ ശ്രീമതി സരസ്വതിയമ്മ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്. മക്കൾ നാലുപേരും മൈനറുകളാണ്. മൈനറുകളുടെ സംരക്ഷണം മാതാവിനാകയാൽ മേൽപ്പറഞ്ഞ ഇനത്തിൽ കിട്ടുവാനുള്ള തുക വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് ശ്രീമതി സരസ്വതി അമ്മ പേരിൽ കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയതു ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം.

താമസിച്ചും തപാലിലും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകാര്യമല്ല.

(4)

B6-169/82. 1982 ജനുവരി 6.

പത്തനംതിട്ട താലൂക്കിൽ പത്തനംതിട്ട വില്ലേജിൽ പേട്ടയിൽ നാലുമുക്കിൽ വീട്ടിൽ ശ്രീ. എച്ച്. അഹമ്മദ്ദ് ലബ്ബ 16-11-1981-ൽ മരിച്ചുപോയി എന്നും ടിയാന് PPO-66710-ം നമ്പരിൽ കിട്ടാനുള്ള പെൻഷൻ തുകയും മറ്റ് കുടിശിക തുകയും ഉൾപ്പെടെ 500 രൂപയിൽ കവിയാത്ത തുക വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്നു കാണിച്ച് പരേതന്റെ ഭാര്യ ടി വീട്ടിൽ ശ്രീമതി സി. നൈനാർ ബീവി ബോധിപ്പിച്ച അപേക്ഷ പത്തനംതിട്ട വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തിച്ചു വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ പരേതന്റെ അവകാശികൾ താഴെ പേരുവിവരം പറയുന്നവർ ആണെന്ന് അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേരു വിവരം | പരേതനുമായുള്ള ബന്ധം |
|---|---|---|
| 1 | സി. നൈനാർ ബീവി | ഭാര്യ |
| 2 | എ. ഇസ്മായിൽ ലബ്ബ | മകൻ |

| ക്രമ നമ്പർ | പേരുവിവരം | പരേതനു മായുള്ള ബന്ധം |
|---|---|---|
| 3 | എ. മീരാസാഹിബ് ലബ്ബ | മകൻ. |
| 4 | എ. ഹമീദ് ലബ്ബ | ,, |
| 5 | എ. അമീനാ ബീവി | മകൾ |
| 6 | എ. ഫാത്തിമ്മാ ബീവി | ,, |

പെൺമക്കൾ രണ്ടുപേരെയും വിവാഹം കഴിപ്പിച്ച് അന്യഭവനങ്ങളിൽ താമസമാണ്. ആൺമക്കൾ മൂന്നു പേരും മേൽപ്പറഞ്ഞ ഇനങ്ങളിൽ കിട്ടുവാനുള്ള തുക പരേതന്റെ ഭാര്യയും ശേഷം പേരുകാരുടെ മാതാവുമായ ശ്രീമതി സി. ജൈനമ്പർ ബീവി വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്. ആയതിനാൽ ടിയാളുടെ പേരിൽ ഒരു അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം.

താമസിച്ചും തപാലിലും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകാര്യമല്ല.

താലൂക്കാഫീസ്, (ഒപ്പ്)
പത്തനംതിട്ട. തഹശീൽദാർ.

## ALLEPPEY DISTRICT

### SHORT TENDER NOTICE

No. D2-164/82. *12th January* 1982.

Sealed tenders are invited for the supply of survey stones of the specifications and quantity described below :

The tenders should be superscribed as "Tender for the supply of survey stones for the resurvey of Thiruvalla Taluk" and addressed to the Assistant Director of Survey and Land Records, (Re-survey), Chengannur so as to reach him before 3 p. m. on 3-3-1982. Late tenders will not be accepted. The tenders will be opened at 4 p. m. on the same date in the presence of such of the tenderers or their authorised representatives who may be present at that time.

The stones are to be supplied within one month from the date of indent and at the places which will be mentioned in the indents.

The persons submitting tenders should produce as solvency certificate (original) on stamp paper worth Rs. 3 obtained from the Tahsildar of the Taluk within a period of six months from the date of contract clearly indicating the details of the properties which should not be an amount of less than 10% of the estimated cost (subject to a minimum of Rs. 5000) of the tender along with their tenders.

In the case of the successful tenderers they should pledge the properties to the value of 50% (Fifty per cent) of the total value shown in the solvency certificate with the Government till the expiry of the contract or they should pledge the Bank draft/Bank guarantee for the remittance of an amount not less than 5% (Five per cent) of the value of the contract with the Government till the expiry of the contract. This is in addition to the security deposit of 5% (Five per cent) of the value of the contract.

Intending tenderers may on application to the Assistant Director of Survey and Land Records, (Re-survey), Chengannur obtain the requisite tender form on which tenders should be submitted.

Application for the tender form should be accompanied by a cash remittance of Rs. 20 (Rupees Twenty only) with salestax which is the price fixed for a form and which is not refundable under any circumstances. The tender forms are not transferable. Sale of tender forms will be closed at 12 noon on 2-3-1982. Cheques, postage stamps, etc. will not be accepted towards the cost of tender forms, nor will the forms be sent by V.P.P. Duplicate tender forms, if required, will be issued at Rs. 2 (Rs. Two only) per copy.

| | |
|---|---|
| *Description of Survey Stones*: | Hard granite stones of durable quality having dimensions 60 x 15 x 15 cms |
| *Approximate No. of stones required for the Taluk*: | 25,000 (Twenty five thousand only) |

Each stone must have a coconut tree mark in 1 c.m. deep on one of the lateral sides. The coconut tree mark shall have a total length of 12 cms. and a total width of 7 cms. and the top of the mark shall be 7 cms. below the top level of the stones. The traverse stones required for the block boundary, Khandam boundary etc. must have the appropriate symbols as per rules. All stones must be roughly squared to one third of their length from the top.

Each tenderer should deposit Rs. 1500 (Rupee one thousand and five hundred only) towards the earnest money before 1 p. m. on 2-3-1982 and the receipt attached with the tender. Earnest money deposit may be either in the form of crossed Bank Draft on Treasury savings bank deposits or Government promissory notes. An agreement in the prescribed form in stamp paper worth Rs. 3 duly executed should also be enclosed with the tender. Tenders received without the Earnest Money Deposit and the agreement will not be considered.

Any further informations if required can be had from the office of the undersigned on any working day during office hours.

തിരുവല്ലാ താലൂക്കിൽ റീ-സർവ്വേ ആവശ്യത്തിലേയ്ക്ക് താഴെ വിവരിച്ചിട്ടുള്ള അളവിലുള്ള സർവ്വേ കല്ലുകൾ വിതരണം ചെയ്യുന്നതിന് മുദ്രവച്ച ടെൻഡറുകൾ ക്ഷണിച്ചുകൊള്ളുന്നു.

ടെൻഡർ അടക്കം ചെയ്ത കവറിന്മേൽ "തിരുവല്ലാ താലൂക്കിലെ റീസർവ്വേയുടെ ആവശ്യത്തിലേക്ക് സർവ്വേ കല്ലുകൾ വിതരണം ചെയ്യുന്നതിനുള്ള ടെൻഡർ" എന്ന് എഴുതി അസിസ്റ്റന്റ് ഡയറക്ടർ, റീ-സർവ്വേ ചെങ്ങന്നൂർ എന്ന വിലാസത്തിൽ 1982 മാർച്ച് മാസം 3-ാം തീയതി ഉച്ചകഴിഞ്ഞ് 3 മണിക്കോ അതിനു മുമ്പോ കിട്ടത്തക്കവണ്ണം അയച്ചിരിക്കണം. താമസിച്ചുകിട്ടുന്ന ടെൻഡറുകൾ സ്വീകരിക്കുന്നതല്ല. ടെൻഡറുകൾ അന്നു തന്നെ 4 മണിക്ക് തൽസമയം ഹാജരുള്ള ടെൻഡറുകാരുടെയോ അവർ രേഖാമൂലം അധികാരപ്പെടുത്തിയ പ്രതിനിധികളുടെയോ സാന്നിദ്ധ്യത്തിൽ തുറക്കുന്നതാണ്.

സർവ്വേ കല്ലുകൾ, റീസർവേക്കുവേണ്ടി നിയോഗിച്ചിട്ടുള്ള ഉദ്യോഗസ്ഥന്മാർ നൽകുന്ന ഇൻഡന്റിൽ പറഞ്ഞിട്ടുള്ള സ്ഥലങ്ങളിൽ ഇൻഡന്റ് കിട്ടി ഒരു മാസത്തിനകം വിതരണം ചെയ്യേണ്ടതാണ്.

ടെൻഡറിന്റെ അടങ്കൽതുകയുടെ 10% കുറയാത്ത തുകയ്ക്കുള്ള (5,000 രൂപയിൽ കുറയാത്ത) ടെൻഡറുകാരന്റെ സ്വകാര്യസ്വത്തുക്കളുടെ വിവരങ്ങൾ കാണിച്ചിട്ടുള്ള ഒരു സോൾവൻസി സർട്ടിഫിക്കറ്റ് മൂന്നു രൂപ മുദ്രപ്പത്രത്തിൽ ബന്ധപ്പെട്ട തഹശീൽദാരിൽ നിന്നും കരാർ തീയതിക്കു ആറു മാസത്തിനകവും വാങ്ങിയത് ടെൻഡറിനോടൊപ്പം അടക്കം ചെയ്തിരിക്കണം.

സ്ഥിരപ്പെടുത്തുന്ന കരാറുകാരൻ തന്റെ സോൾവൻസി സർട്ടിഫിക്കറ്റിൽ കാണിച്ച സ്വകാര്യസ്വത്തു

ക്കളുടെ പകുതി വിലക്കുതുല്യമായ വസ്തുക്കളോ കരാർ അവസാനിക്കും വരെ ഗവൺമെന്റിൽ ഈടു വയ്ക്കുകയോ അതല്ലെങ്കിൽ കരാറിന്റെ അടങ്കൽ തുകയുടെ 5% വരുന്ന തുക ബാങ്കിലടച്ച് ബാങ്ക് ഡ്രാഫ്റ്റോ, ബാങ്ക് ഗ്യാരണ്ടിയോ, കരാർ അവസാനിക്കുന്നതുവരെ ഈടു നൽകേണ്ടതാണ്. ഇതു കരാറെടുക്കുമ്പോൾ അടങ്കൽ തുകയുടെ 5% ജാമ്യത്തുകയായി വയ്ക്കുന്നതിനു പുറമേയുള്ളതാണ്.

ടെൻഡർ സമർപ്പിക്കുന്നതിനുള്ള നിശ്ചിതഫാറം, അസിസ്റ്റന്റ് ഡയറക്ടർ, റീസർവ്വേ, ചെങ്ങന്നൂർ എന്ന വിലാസത്തിൽ അപേക്ഷകൊടുത്ത് ടെൻഡർ ഫാറത്തിന്റെ വിലയായ 20 രൂപയും വിൽപ്പന നികുതിയും പണമായി ഒടുക്കി വാങ്ങേണ്ടുന്നതാണ്. യാതൊരു കാരണവശാലും ടെൻഡർ ഫാറത്തിന്റെവില മടക്കിക്കൊടുക്കുന്നതല്ല. ടെൻഡർ ഫാറങ്ങൾ കൈമാറ്റം ചെയ്യാൻ പാടില്ല. ടെൻഡർ ഫാറങ്ങളുടെ വിൽപ്പന 2-3-1982 ഉച്ചക്ക് 12 മണിക്ക് അവസാനിപ്പിക്കുന്നതാണ്. ചെക്കുകൾ, തപാൽ മുദ്രകൾ മുതലായവ ടെൻഡർ ഫാറത്തിന്റെ വിലയായി സ്വീകരിക്കുകയോ, ടെൻഡർ ഫാറം വി. പി. പി. ആയി അയക്കുകയോ ചെയ്യുന്നതല്ല. ആവശ്യമുള്ളവർക്ക് ടെൻഡർ ഫാറത്തിന്റെ ഡ്യൂപ്ലിക്കേറ്റ് പ്രതി 2 രൂപ നിരക്കിൽ ഒടുക്കിയാൽ ലഭിക്കുന്നതാണ്.

| സർവ്വെ കല്ലുകളുടെ വിവരം | ഉദ്ദേശം ആവശ്യമുള്ള കല്ലുകളുടെ എണ്ണം |
|---|---|
| നല്ല ഉറപ്പുള്ള കരിങ്കല്ലിൽ 60x15x15 സെ. മീ. അളവിലുള്ള കല്ലുകൾ. | 25 000 (ഇരുപത്തയ്യായിരം) |

എല്ലാ കല്ലുകളും ഉറപ്പുള്ള കരിങ്കല്ലിൽ ഉള്ളവയും ഓരോ കല്ലിന്റെയും മുകളിൽ നിന്നും മൂന്നിലൊന്നു ഭാഗം ഒരു വിധം ചതുരപ്പെടുത്തിയവയും അവയുടെ ഒരു വശത്ത് 1 സെ. മീ. ആഴത്തിൽ ഒരു തെങ്ങടയാളം ഉള്ളവയും ആയിരിക്കണം. തെങ്ങടയാളത്തിന് മൊത്തം 12 സെ. മീ. നീളവും 7 സെ. മീ. വീതിയും ഉണ്ടായിരിക്കുകയും തെങ്ങടയാളത്തിന്റെ മുകളറ്റം കല്ലിന്റെ മുകളിൽ നിന്നും 7 സെ. മീ. താഴെ ആയിരിക്കുകയും വേണം. ബ്ലോക്ക് ബൗണ്ടറിയിലും, ലാൻഡ് ബൗണ്ടറിയിലും സ്ഥാപിക്കേണ്ടി വരുന്ന കല്ലാടിക്കല്ലുകൾക്ക് നിയമാനുസൃതമുള്ള നിശ്ചിത അടയാളങ്ങൾകൂടി രേഖപ്പെടുത്തേണ്ടതാണ്.

ഓരോ ടെൻഡറുകാരനും 1982 മാർച്ച് 2-ാം തിയതി ഒരു മണിക്കു മുൻപായി 1,500 രൂപ (ആയിരത്തി അഞ്ഞൂറു രൂപ) നിരതദ്രവ്യം കെട്ടിവച്ചതിനുള്ള രസീതും ടെൻഡറിനോടൊപ്പം സമർപ്പിക്കണം. നിരതദ്രവ്യം ബാങ്ക് ഡ്രാഫ്റ്റായോ, ട്രഷറി സേവിംഗ്സ് ബാങ്ക് ഡെപ്പോസിറ്റായോ, ഗവൺമെന്റ് പ്രോമിസറിനോട്ടായോ നൽകാവുന്നതാണ്. ടെൻഡറിനോടൊപ്പം 3 രൂപ വിലക്കുള്ള മുദ്രപ്പത്രത്തിൽ നിശ്ചിത ഫാറം അനുസരിച്ച് തയ്യാറാക്കി സാക്ഷ്യപ്പെടുത്തിയ ഒരു കരാർ കൂടി ഉള്ളടക്കം ചെയ്തിരിക്കണം. മേൽവ്യവസ്ഥ അനുസരിച്ചുള്ള നിരതദ്രവ്യമോ, കരാറോ കൂടാതെ ലഭിക്കുന്ന ടെൻഡറുകൾ പരിഗണിക്കുന്നതല്ല. കൂടുതൽ വിവരങ്ങൾ ആഫീസിൽ നിന്നും ആഫീസ് സമയത്ത് ലഭിക്കുന്നതാണ്.

പി. കെ. പരമേശ്വരൻ പിള്ള,
അസിസ്റ്റന്റ് ഡയറക്ടർ,
ഓഫ് സർവ്വേ ആൻഡ് ലാൻഡ്
റിക്കാർഡ്സ് (റീസർവ്വെ).

ചെങ്ങന്നൂർ.

പരസ്യം

ഡി2. 4160/81. 1982 ജനുവരി 13.

ഈ ആഫീസിലെ 20-11-1981-ലെ ഡി2. 4160/81-ാം നമ്പർ പ്രകാരം 29-12-1981-ലെ കേരളാ ഗസററിൽ 2563-ാം പേജിൽ പ്രസിദ്ധപ്പെടുത്തിയ കുട്ടനാട് താലൂക്കിലെ റീസർവ്വേ ആവശ്യത്തിലേക്ക് സർവ്വേക്കല്ലുകൾ വിതരണം ചെയ്യുന്നതിനുള്ള ടെൻഡറുകൾ സ്വീകരിക്കുന്ന തിയതികൾ താഴെക്കാണിച്ചിരിക്കുന്ന പ്രകാരം ദീർഘിപ്പിച്ചിരിക്കുന്നു.

| | |
|---|---|
| ടെൻഡർ സമർപ്പിക്കേണ്ട അവസാന തീയതിയും സമയവും | 17-2-1982, 3 പി. എം. |
| ടെൻഡറുകൾ തുറക്കുന്ന തിയതിയും സമയവും | 17-2-1982, 4 പി. എം. |
| ടെൻഡർ ഫാറങ്ങളുടെ വില്പന അവസാനിപ്പിക്കുന്ന തിയതിയും സമയവും | 16-2-1982, 1 പി. എം. |
| നിരതദ്രവ്യം കെട്ടിവയ്ക്കേണ്ട തീയതിയും സമയവും | 16-2-1982, 1 പി. എം. |

പി. കെ. പരമേശ്വരൻ പിള്ള,
അസിസ്റ്റന്റ് ഡയറക്ടർ
ഓഫ് സർവ്വേ ആൻഡ് ലാൻഡ്
റിക്കാർഡ്സ്, റീസർവ്വേ.

ചെങ്ങന്നൂർ.

## Ambalapuzha Taluk

അമ്പലപ്പുഴ താലൂക്കാഫീസിൽനിന്നും പരസ്യപ്പെടുത്തുന്നത്.

(1)

സി3. 14807/81. 1981 ഡിസംബർ 17.

അമ്പലപ്പുഴ താലൂക്കിൽ അമ്പലപ്പുഴ പടിഞ്ഞാറു വില്ലേജിൽ സിവ്യൂ വാർഡിൽ കുന്നുംപുറത്തു വീട്ടിൽ, (1) ശ്രീമതി വിറോണിക്കാ നെറോണയും (2) ശ്രീമതി ഫില്ലിസുനെറോണയും കൂടി ഒന്നാം പേരുകാരിയുടെ ഭർത്താവും രണ്ടാം പേരുകാരിയുടെ പിതാവുമായ ശ്രീ. നിക്കാവോസ് നെറോണ 26-7-1976-ൽ മരിച്ചുപോയി എന്നും പരേതന് ലാൻഡ് ട്രൈബ്യൂണലിൽനിന്നും കിട്ടുവാനുള്ള 1530 രൂപ (ആയിരത്തി അഞ്ഞൂറ്റി മുപ്പത്) കൈപ്പററുന്നതിനുള്ള അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്ന് കാണിച്ച് ബോധിപ്പിച്ച അപേക്ഷ ആലപ്പുഴ പടിഞ്ഞാറു വില്ലേജാഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിലും ബന്ധപ്പെട്ട റിക്കാർഡുകൾ പരിശോധിച്ചതിലും അപേക്ഷകരിൽ ഒന്നാം പേരുകാരിയുടെ ഭർത്താവും രണ്ടാം പേരുകാരിയുടെ പിതാവുമായിരുന്ന ശ്രീ. നിക്കാവോസു നെറോണ 26-7-1976-ൽ മരിച്ചുപോയെന്നും, അനന്തിരാവകാശികളായി, മേൽപ്പറഞ്ഞവർ മാത്രമേയുള്ളുവെന്നും, ഇവരിൽ രണ്ടാം പേരുകാരി ഫില്ലിസ് നെറോണ തനിക്കുള്ള അവകാശം മാതാവായ ശ്രീമതി വിറോണിക്കാ നെറോണയ്ക്കു ഒഴിഞ്ഞു കൊടുത്തു സമ്മതിച്ചു മൊഴി നൽകിയിട്ടുള്ളതിനാൽ പരേതനായ ശ്രീ. നിക്കാവോസ് നെറോണയ്ക്കു ലാൻഡ് ട്രിബ്യൂണലിൽ നിന്നും കിട്ടുവാനുള്ള 1530 രൂപ കൈപ്പററുന്നതിനുള്ള അവകാശ സർട്ടിഫിക്കറ്റ് ടിയാന്റെ ഭാര്യയായ ശ്രീമതി വിറോണിക്കാ നെറോണ പേരിൽ നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം, ആയവ ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരാക്കേണ്ടതാണ്. അവധി കഴിഞ്ഞും, തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും സ്വീകരിക്കുന്നതല്ല.

(2)

സി3. 14672/81. 1981 ഡിസംബർ 17.

അമ്പലപ്പുഴ താലൂക്കിൽ, അമ്പലപ്പുഴ വില്ലേജിൽ, കരുമാടി കിഴക്കേ മുറിയിൽ, കളത്തിൽ വീട്ടിൽ ശ്രീമതി സിസിലിയാമ്മ മൈക്കിൾ തന്റെ ഭർത്താവായ ശ്രീ. റ്റി. ജെ. മൈക്കിൾ 19-9-1981-ൽ മരിച്ചുപോയി എന്നും പരേതന് മിലിട്ടറി പെൻഷൻ കുടിശ്ശിക ഇനത്തിൽ കിട്ടുവാനുള്ള ഉദ്ദേശം 500 രൂപ (അഞ്ഞൂറ്, കൈപ്പററുന്നതിനുള്ള അവകാശ സർട്ടിഫിക്കററ് തന്റെ പേരിൽ നൽകണമെന്ന് കാണിച്ച് ബോധിപ്പിച്ച അപേക്ഷ അമ്പലപ്പുഴ വില്ലേജാഫീസർ മുഖാന്തിരം അന്വേഷണം നടത്തിയും ബന്ധപ്പെട്ട റിക്കാർഡുകൾ പരിശോധിച്ചതിലും അപേക്ഷകയുടെ ഭർത്താവായ ശ്രീ. റ്റി. ജെ. മൈക്കിൾ 19-9-1981-ൽ മരിച്ചുപോയി എന്നും അനന്തരാവകാശികളായി ഭാര്യയായ സിസിലിയാമ്മ മൈക്കിളും മകളായ തോമസ് റ്റി. എം. (17 വയസ്)

ജോസഫ് ററി. എം. (15 വയസ്) മൈക്കിൾ ററി. എം. (13 വയസ്), കാതറിൻ ററി. എം. (11 വയസ്), ഏലിയാമ്മ ററി. എം. (9 വയസ്) എന്നിവരാണുള്ളതെന്നും ടി അവകാശികളിൽ മക്കളെല്ലാവരും മൈനറുകളായതിനാലും മാതാവിന്റെ പരിപൂർണ്ണ സംരക്ഷണയിൽ കഴിയുന്നതിനാലും പരേതനായ ശ്രീ. ററി. ജെ. മൈക്കിളിന് പെൻഷൻ കുടിശ്ശിക ഇനത്തിൽ കിട്ടുവാനുള്ള ഉദ്ദേശം 500 രൂപ (അഞ്ഞൂറ് രൂപ) കൈപ്പററുന്നതിനുള്ള അവകാശ സർട്ടിഫിക്കററ് ടിയാന്റെ ഭാര്യയായ ശ്രീമതി സിസിലിയാമ്മ മൈക്കിൾ പേരിൽ നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ള പക്ഷം ആയവ ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരാക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും സ്വീകരിക്കുന്നതല്ല

വി. ഗോവിന്ദൻകുട്ടി നമ്പ്യാർ,
തഹശീൽദാർ.

അമ്പലപ്പുഴ.

---

## Chengannur Taluk

പരസ്യം

എസ്. ആർ. 2/81. 1982 ജനുവരി 12.

ചെങ്ങന്നൂർ താലൂക്കിൽ, കുളനട വില്ലേജിൽ മാന്തുക മുറിയിൽ ചിങ്ങംചേരിൽ വീട്ടിൽ സി. വി. മാലതി, തന്റെ ഭർത്താവായിരുന്ന പി. രാമചന്ദ്രൻ മുളക്കുഴ ആയുർവ്വേദ ഡിസ്പെൻസറിയിൽ അററൻഡററായി ജോലിനോക്കി വരവെ 1-10-1981-ൽ മരിച്ചുപോയി എന്നും ടിയാന്റെ പേരിൽ പ്രോവിഡന്റ് ഫണ്ട് ഇനത്തിൽ കിട്ടുവാനുള്ള 2300 രൂപ കൈപ്പററുന്നതിലേക്ക് ഒരു അവകാശ സർട്ടിഫിക്കററ് നൽകണമെന്ന് കാണിച്ച് ബോധിപ്പിച്ചിരുന്ന അപേക്ഷയിൻമേൽ കുളനട വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിച്ച് റിക്കാർഡുകൾ വരുത്തി പരിശോധിച്ചതിൽ പരേതന്റെ അനന്തരാവകാശികളായി താഴെ പേര് പറയുന്നവർ ഉള്ളതായി കാണുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | സി. വി. മാലതി | ഭാര്യ | 48 |
| 2 | സി. ആർ. സുധാകരൻ | മകൻ | 25 |
| 3 | സി. ആർ. ശോഭന | മകൾ | 17 |
| 4 | സി. ആർ. ഷീജ | ,, | 15 |
| 5 | സി. ആർ. രാജീവ് | മകൻ | 13 |

ഇവരിൽ പ്രായപൂർത്തിയായ മകൻ പരേതന്റെ പേരിലുള്ള തുക അപേക്ഷകയും ടിയാന്റെ മാതാവുമായ സി. വി മാലതി വാങ്ങുന്നതിന് സമ്മതിച്ച് മൊഴി നൽകിയിട്ടുള്ളതിനാലും, പരേതന്റെ മാതാപിതാക്കൻമാർ ജീവിച്ചിരിപ്പില്ലാത്തതിനാലും,, ഇളയമക്കൾ മൂന്നുപേരും മൈനറുകളും മാതാവിന്റെ സംരക്ഷണയിൽ കഴിയുന്നവരും ആകയാൽ പരേതനായ പി. രാമചന്ദ്രന്റെ പേരിൽ കിട്ടുവാനുള്ള പ്രോവിഡന്റ് ഫണ്ട് തുക കൈപ്പററുന്നതിനുള്ള നിയമാനുസൃത അവകാശി ശ്രീമതി സി. വി. മാലതി ആണെന്ന് കാണിച്ച് ഒരു അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് പരസ്യ തീയതി മുതൽ 30 ദിവസത്തിനകം രേഖാമൂലം ഈ ആഫീസിൽ ഹാജരാക്കിക്കൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മുഖേനയും കിട്ടുന്ന പരാതികൾ പരിഗണിക്കുന്നതല്ല.

(ഒപ്പ്)
തഹശീൽദാർ.

ചെങ്ങന്നൂർ.

## Mavelikara Taluk

പരസ്യം

(1)

എച്ച്. സി. 104/81/സി4. 1982 ജനുവരി 2.

മാവേലിക്കര താലൂക്കിൽ തെക്കേക്കര വില്ലേജിൽ ഉമ്പർനാട് മുറിയിൽ ഹരിജൻ കോളനി ബ്ലോക്ക് നമ്പർ 24-ൽ താമസിച്ചിരുന്ന ശ്രീ. ററി. പൊന്നപ്പൻ 28-7-1980-ൽ മരിച്ചുപോയെന്നും ടിയാന് സർക്കാരിൽ നിന്ന് കിട്ടാനുള്ള 2500-ൽ താഴെയുള്ള തുക വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററ് കിട്ടണമെന്ന് കാണിച്ച് പരേതന്റെ ഭാര്യ ശ്രീമതി തങ്കമ്മ അപേക്ഷ ബോധിപ്പിച്ചിരിക്കുന്നു. ആയതിൻമേൽ അന്വേഷണം നടത്തിയതിൽ പരേതന് സർക്കാരിൽനിന്ന് കിട്ടാനുള്ള 2500 രൂപയോളം വരുന്ന തുക വാങ്ങുന്നതിനുള്ള അവകാശി പരേതന്റെ മാതാവ് കുഞ്ഞാളിയും ഭാര്യയും അപേക്ഷകയുമായ തങ്കമ്മയും, മക്കൾ 6 വയസുള്ള ശ്രീലതയും 3 വയസുള്ള ദീപയും ആണെന്നറിവായിരിക്കുന്നു. പരേതന്റെ മാതാവ് തനിക്കവകാശപ്പെട്ട തുക കൂടി ടി തങ്കമ്മ വാങ്ങുന്നതിന് സമ്മതിച്ചെഴുതി തന്നിരിക്കുന്നതിനാലും മൈനർ മക്കളുടെ സംരക്ഷകയെന്നനിലയിലും പരേതന്റെ ഭാര്യ തങ്കമ്മയാണ് ടി തുക വാങ്ങുന്നതിനുള്ള അവകാശി എന്ന് സർട്ടിഫിക്കററ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ ബോധിപ്പിക്കണം. താമസിച്ചും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(2)

എച്ച്. സി. 111/81/സി4. 1982 ജനുവരി 2.

മാവേലിക്കര താലൂക്കിൽ, തഴക്കര വില്ലേജിൽ അറുന്നൂററി മംഗലം മുറിയിൽ പുത്തൻവീട്ടിൽ ശ്രീ. സി. ഐ. ഡാനിയൽ 13-10-1981-ൽ മരിച്ചുപോയെന്നും ടിയാന് പെൻഷൻ കുടിശ്ശികയിനത്തിൽ കിട്ടാനുള്ള 130 രൂപ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററ് കിട്ടണമെന്ന് കാണിച്ച് പരേതന്റെ ഭാര്യ ടിയിൽ മറിയക്കുട്ടി ഡാനിയൽ ബോധിപ്പിച്ച അപേക്ഷയിൻമേൽ അന്വേഷണം നടത്തിയതിൽ പരേതന് അവകാശികളായി ഭാര്യയും അപേക്ഷകയുമായി മറിയക്കുട്ടി ഡാനിയലും മക്കൾ 45 വയസുള്ള ബേബി ഡാനിയൽ, 40 വയസുള്ള അമ്മിണി, 34 വയസുള്ള ജോർജ് ഡാനിയൽ, 22 വയസുള്ള തോമസ് പി. ഡാനിയൽ എന്നിവരാണെന്നറിവായിരിക്കുന്നു. പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലാത്തതിനാലും ആൺമക്കൾ തങ്ങൾക്കവകാശപ്പെട്ട തുക കൂടി മാതാവ് വാങ്ങുന്നതിന് സമ്മതിച്ചെഴുതി തന്നിരിക്കുന്നതിനാലും മകളെ ജാതി മര്യാദയനുസരിച്ച് വിവാഹം കഴിച്ചയച്ചതിനാലും ടി തുക വാങ്ങുന്നതിനുള്ള അവകാശി അപേക്ഷകയും പരേതന്റെ ഭാര്യയുമായ മറിയക്കുട്ടി ഡാനിയൽ ആണെന്ന് സർട്ടിഫിക്കററ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനുള്ളിൽ ഈ ആഫീസിൽ ബോധിപ്പിച്ചുകൊള്ളണം. താമസിച്ചും തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(3)

എച്ച്. സി 114/81. 1982 ജനുവരി 7.

മാവേലിക്കര താലൂക്കിൽ, തൃപ്പെരുന്തുറ വില്ലേജിൽ കല്ലുരേത്ത് വീട്ടിൽ ശ്രീമതി ആർ. ഓമനയമ്മയുടെ ഭർത്താവ് കെ. ജി. ഗോപാലകൃഷ്ണൻ നായർ 28-11-1981-ൽ മരിച്ചുപോയെന്നും ടിയാന് കിട്ടാനുണ്ടായിരുന്ന ഒരു മാസത്തെ ശമ്പളം ഇനത്തിൽ 861.15ക. വാങ്ങുന്നതിന് അവകാശസർട്ടിഫിക്കററ് കിട്ടണമെന്ന് കാണിച്ച് പരേതന്റെ ഭാര്യ ടി ഓമനഅമ്മ അപേക്ഷിച്ചിരിക്കുന്നു. ടി അപേക്ഷയിൻമേൽ അന്വേഷണം നടത്തിയതിൽ പരേതന്റെ അവകാശികളായി ഭാര്യ ആർ. ഓമനഅമ്മയും മക്കൾ 14 വയസുള്ള ഉഷയും

12 വയസ്സുള്ള സുരേഷ് എന്നിവരാണെന്നറിവായിരിക്കുന്നു. പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലാത്തതിനാലും മൈനർ മക്കൾ മാതാവിന്റെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നതിനാലും ടി തുക വാങ്ങുന്നതിനുള്ള അവകാശി അപേക്ഷകയും പരേതന്റെ ഭാര്യയുമായ ടിയിൽ ആർ. രത്നമ്മയാണെന്ന് സർട്ടിഫിക്കറ്റ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനുള്ളിൽ ഈ ആഫീസിൽ ബോധിപ്പിക്കണം. താമസിച്ചും തപാൽമാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(4)

എച്ച്. സി. 95/81. 1982 ജനുവരി 2.

മാവേലിക്കര താലൂക്കിൽ ഭരണിക്കാവ് വില്ലേജിൽ ഭരണിക്കാവു തെക്കും മുറിയിൽ മാങ്കാവിൽ പടീറ്റതിൽ എം. പി. റേച്ചലമ്മ 24-10-1981-ൽ മരിച്ചുപോയെന്നും ടിയാൾക്ക് കിട്ടുവാനുള്ള ശമ്പളകുടിശ്ശികയും മറ്റാനുകൂല്യങ്ങളും കൂടി 5,000 രൂപയിൽ താഴെയുള്ള തുക വാങ്ങുന്നതിന് അവകാശസർട്ടിഫിക്കറ്റ് കിട്ടണമെന്ന് കാണിച്ച് ടി വില്ലേജിൽ മാങ്കാവിൽ സൗമി ഭവനിൽ ശ്രീമതി ഏലിസബത്തു ചാക്കോ അപേക്ഷിച്ചിരിക്കുന്നു. ആയതിന്മേൽ അന്വേഷണം നടത്തിയതിൽ ശ്രീമതി എം. പി. റേച്ചലമ്മ അദ്ധ്യാപികയായി ജോലി നോക്കിവരവേ 21-10-1981-ൽ മരിച്ചുപോയെന്നും ടിയാൾക്ക് സർക്കാരിൽ നിന്നും ശമ്പളകുടിശ്ശിക ഇനത്തിൽ കിട്ടാനുള്ള ഉദ്ദേശം 5,000 രൂപ വാങ്ങുന്നതിനുള്ള അവകാശി പരേതയുടെ ഏകമകൾ ഏലിസബത്തു ചാക്കോ ആണെന്നും മറ്റ് അവകാശികൾ ആരും ഇല്ലെന്നും അറിവായിരിക്കുന്നു. പരേതയുടെ ഭർത്താവും മാതാപിതാക്കളും മരിച്ചുപോയതിനാലും ഏകമകളും അപേക്ഷകയുമായ ഏലിസബത്ത് ചാക്കോ മാത്രമാണ് ടി തുക വാങ്ങുന്നതിനുള്ള അവകാശി എന്ന് സർട്ടിഫിക്കറ്റ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി മുപ്പതു ദിവസത്തിനകം ഈ ആഫീസിൽ ബോധിപ്പിക്കണം, താമസിച്ചും, തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(5)

എച്ച്. സി. 112/81. 1982 ജനുവരി 2.

മാവേലിക്കര താലൂക്കിൽ, ഭരണിക്കാവ് വില്ലേജിൽ ഇലിപ്പക്കുളത്തര മുറിയിൽ വരിക്കോലിത്താ വീട്ടിൽ എം. മുഹമ്മദ് കുഞ്ഞ് 27-8-1981-ൽ മരിച്ചുപോയെന്നും ടിയാൻ നടത്തിക്കൊണ്ടിരുന്ന റേഷൻ കടയിൽ ഉണ്ടായിരുന്ന സ്റ്റോക്കിന്റെ വിലയായ ഉദ്ദേശം 600 രൂപയും സെക്യൂരിറ്റി വച്ചിരുന്ന 500 രൂപയും ഉൾപ്പെടെ 1110 രൂപ വാങ്ങുന്നതിന് അവകാശസർട്ടിഫിക്കറ്റ് കിട്ടണമെന്ന് കാണിച്ച് പരേതന്റെ മകൻ എം. അഷറഫ് ബോധിപ്പിച്ച അപേക്ഷയനുസരിച്ച് അന്വേഷണം നടത്തിയതിൽ പരേതന്റെ അവകാശികളായി ഭാര്യയായ 55 വയസ്സുള്ള സൈനബാക്കുഞ്ഞും മക്കൾ 35 വയസ്സുള്ള ആരിഫാ ബീവി, 33 വയസ്സുള്ള നഫീസാകുഞ്ഞ്, 30 വയസ്സുള്ള റംലത്ത്, 28വയസ്സുള്ള പാത്തുമ്മാക്കുഞ്ഞ് 22 വയസ്സുള്ള അഷറഫ്, 19 വയസ്സുള്ള ഹലീമ എന്നിവരാണെന്ന് അറിവായിരിക്കുന്നു. പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലാത്തതിനാലും പരേതന്റെ ഭാര്യയും അപേക്ഷകന്റെ മാതാവുമായ സൈനബാക്കുഞ്ഞ്, റംലത്ത്, പാത്തുമ്മക്കുഞ്ഞ്, ഹലീമ എന്നിവർ തങ്ങൾക്കവകാശപ്പെട്ടതുക കൂടി അപേക്ഷകനായ എം. അഷറഫ് വാങ്ങുന്നതിന് സമ്മതിച്ചെഴുതി തന്നിരിക്കുന്നതിനാലും ടി തുക വാങ്ങുന്നതിനുള്ള അവകാശി അപേക്ഷകനും പരേതന്റെ മകനുമായ എം. അഷറഫ് ആണെന്ന് സർട്ടിഫിക്കറ്റ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി മുപ്പതു ദിവസത്തിനുള്ളിൽ ഈ ആഫീസിൽ ബോധിപ്പിക്കണം. താമസിച്ചും തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(6)

എച്ച്. സി. 76/80/സി4. 1982 ജനുവരി 2.

മാവേലിക്കര താലൂക്കിൽ, തോന്നല്ലൂർ വില്ലേജിൽ, കടയ്ക്കാട്ടു മുറിയിൽ, കരിങ്ങാലിക്കണ്ടത്തിൽ ശ്രീ. മുസ്തഫാ സയ്യദുറാവുത്തർ 24-11-1979-ൽ മരിച്ചുപോയെന്നും ടിയാന് ശമ്പളക്കുടിശ്ശികയിനത്തിൽ കിട്ടാനുള്ള ഉദ്ദേശം 1800 രൂപ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്നു കാണിച്ച് ടിയാന്റെ ഭാര്യ സെയ്ത് ഫാത്തിമ മുതൽപേർ ബോധിപ്പിച്ച അപേക്ഷയനുസരിച്ച് അന്വേഷണം നടത്തിയതിൽ പരേതന്റെ അവകാശികളായി സെയ്ത് ഫാത്തിമയും മക്കൾ 58 വയസ്സുള്ള അഹമ്മദുകുഞ്ഞ് റാവുത്തറും, 54 വയസ്സുള്ള ജമാലുദിൻ റാവുത്തറും 46 വയസ്സുള്ള ഷരീഫാ ബീവിയും 42 വയസ്സുള്ള സിദ്ധിക്ക് റാവുത്തറും, 38 വയസ്സുള്ള സബൂറാ ബീവിയും ആണെന്നറിവായിരിക്കുന്നു. പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലാത്തതിനാൽ പരേതന്റെ അവകാശികൾ ഭാര്യ സെയ്ത് ഫാത്തിമയും മക്കൾ 58 വയസ്സുള്ള അഹമ്മദ്കുഞ്ഞുറാവുത്തറും 54 വയസ്സുള്ള ജമാലുദിൻ റാവുത്തറും 46 വയസ്സുള്ള ഷരീഫാബീവിയും 42 വയസ്സുള്ള സിദ്ധിക്ക് റാവുത്തറും 38 വയസ്സുള്ള സബൂറാബീവിയും ആണെന്ന് സർട്ടിഫിക്കറ്റു കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ ഹാജരാക്കണം. താമസിച്ചും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(7)

നം 41-10/81/എച്ച്.സി 1982 ജനുവരി 1.

മാവേലിക്കര താലൂക്കിൽ, തൃപ്പെരുന്തുറ വില്ലേജിൽ കിഴക്കേവഴി മുറിയിൽ പുത്തൻപുരയ്ക്കൽ വീട്ടിൽ തോമസ് പി. ഡാനിയൽ 30-8-81-ൽ മരിച്ചുപോയെന്നും ടിയാൻ സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ ചെന്നിത്തല ബ്രാഞ്ചിൽ നിക്ഷേപിച്ചിട്ടുള്ള ഉദ്ദേശം 1,500 രൂപ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കറ്റു കിട്ടണമെന്ന് കാണിച്ച് ഭാര്യ ടിയിൽ സാറാതോമസ് അപേക്ഷിച്ചിരിക്കുന്നു. അന്വേഷണത്തിൽ പരേതന്റെ അവകാശികളായി ഭാര്യയും, അപേക്ഷകയുമായ സാറാ തോമസ്സും മക്കൾ 24 വയസ്സുള്ള മേരി തോമസും 21 വയസ്സുള്ള സാംതോമസും പരേതന്റെ മാതാവ് മറിയാമ്മ ഡാനിയലും ആണെന്നറിവായിരിക്കുന്നു. പരേതന്റെ മാതാവും മകനും തങ്ങൾക്കവകാശപ്പെട്ട തുക കൂടി ടി സാറാ തോമസ് വാങ്ങുന്നതിനും സമ്മതിച്ചെഴുതിതന്നിരിക്കുന്നതിനാലും മകളെ ജാതിമര്യാദയനുസരിച്ച് വിവാഹം ചെയ്ത് അയച്ചിട്ടുള്ളതിനാലും ടി തുക വാങ്ങുന്നതിനുള്ള അവകാശി ടി സാറാതോമസ് ആണെന്ന് സർട്ടിഫിക്കറ്റു കൊടുക്കുന്നതിനു ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനുള്ളിൽ ഈ ആഫീസിൽ ബോധിപ്പിച്ചുകൊള്ളണം. താമസിച്ചും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(8)

എച്ച്. സി. 96/81-സി4 1981 ഡിസംബർ 16.

മാവേലിക്കര താലൂക്കിൽ, വള്ളികുന്നം വില്ലേജിൽ, വള്ളികുന്നം മുറിയിൽ മംഗലത്തു വീട്ടിൽ നിന്നും കൊല്ലന്റയ്യത്തു വീട്ടിൽ ശ്രീ. എൻ. പരമേശ്വരൻ ഉണ്ണിത്താൻ 15-10-1980-ൽ മരിച്ചുപോയിട്ടുള്ളതാണ്. ടിയാന് ഉണ്ടായിരുന്ന എ. ആർ. ഡി. 231-ാം നമ്പർ റേഷൻ ഡിപ്പോയ്ക്കുവേണ്ടി സെക്യൂരിറ്റി വച്ചിരുന്ന 350 രൂപ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്നു കാണിച്ച് പരേതന്റെ ഭാര്യ ടിയിൽ സുമതിക്കുഞ്ഞമ്മ ബോധിപ്പിച്ച അപേക്ഷ വള്ളികുന്നം വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തിവന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ശ്രീ. എൻ. പരമേശ്വരൻ ഉണ്ണിത്താൻ 15-10-1980-ൽ മരിച്ചുപോയെന്നും അവകാശികളായി പരേതന്റെ ഭാര്യ സുമതിക്കുഞ്ഞമ്മയും മക്കൾ

31 വയസുള്ള കൃഷ്ണനുണ്ണിത്താൻ, 28 വയസുള്ള നാരായണനുണ്ണിത്താൻ, 24 വയസുള്ള ചന്ദ്രിക കുഞ്ഞമ്മ 22 വയസുള്ള ഗോപിനാഥനുണ്ണിത്താൻ 19 വയസുള്ള ലക്ഷ്മികുഞ്ഞമ്മ എന്നിവരാണെന്ന് അറിവായിരിക്കുന്നു. പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലാത്തതിനാലും മക്കൾ അഞ്ചു പേരും തങ്ങൾക്കവകാശപ്പെട്ട തുക കൂടി മാതാവും അപേക്ഷകയുമായ സുമതിക്കുഞ്ഞമ്മ വാങ്ങുന്നതിന് സമ്മതിച്ചെഴുതി തന്നിരിക്കുന്നതിനാലും ടി തുക വാങ്ങുന്നതിനുള്ള അവകാശി പരേതന്റെ ഭാര്യയും അപേക്ഷകയുമായ സുമതിക്കുഞ്ഞമ്മയാണെന്ന് സർട്ടിഫിക്കറ്റ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ബോധിപ്പിച്ചുകൊള്ളണം. താമസിച്ചും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്,
മാവേലിക്കര.

ഒ. തോമസ്,
തഹസീൽദാർ.

---

## KOTTAYAM DISTRICT

### Kottayam Taluk

പരസ്യം

(1)

നമ്പർ ബി12-13726/81. 1981 ഡിസംബർ 31.

കോട്ടയം താലൂക്കിൽ വിജയപുരം വില്ലേജിൽ കളരിയ്ക്കൽ വീട്ടിൽ ശ്രീ. കെ. കെ. മണി 28-5-1981-ൽ മരിച്ചുപോയതായും ടിയാന്റെ പേരിൽ കെ.എം.സി. 16598/1 ഏ നമ്പരായി ചുങ്കത്തുള്ള കെട്ടിടം സർക്കാർ ആഫീസിനു വാടകയ്ക്കു കൊടുത്ത ഇനത്തിൽ വാടക കുടിശ്ശിക ഇനത്തിൽ കിട്ടുവാനുള്ള 1076 രൂപ വാങ്ങിയെടുക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കററു നൽകണമെന്നു കാണിച്ച് ടിയാന്റെ ഭാര്യ ശ്രീമതി പൊന്നമ്മ മണി ഈ കച്ചേരി മുമ്പാകെ ബോധിപ്പിച്ച അപേക്ഷ വിജയപുരം വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ടി കെ.കെ. മണി 28-5-1981-നു മരിച്ചുപോയതായും അവകാശികളായി താഴെ പറയുന്നവർ മാത്രമുള്ളതായും കാണുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | തങ്കമ്മ കുഞ്ഞപ്പൻ | മാതാവ് | |
| 2 | പൊന്നമ്മ മണി | ഭാര്യ അപേക്ഷക | |
| 3 | കെ. കെ. തങ്കപ്പൻ | സഹോദരൻ | |
| 4 | കെ. കെ. ഗോപാല കൃഷ്ണൻ | ,, | |
| 5 | കെ കെ. ശങ്കരൻകുട്ടി | ,, | |
| 6 | കെ. കെ. ശശിധരൻ | ,, | |
| 7 | കെ. കെ. ശ്രീധരൻ | ,, | |
| 8 | കെ. കെ. രാമനക്കുട്ടൻ | ,, | |
| 9 | കെ. എം. ഗീത | പുത്രി | 13 |
| 10 | കെ. എം. ജയൻ | പുത്രൻ | 11 |
| 11 | കെ. എം. ജിജി | ,, | 9 |

അവകാശികൾ എല്ലാവരും ടി രൂപാ വാങ്ങിയെടുക്കുന്നതിനുള്ള അവകാശ സർട്ടിഫിക്കററ് അപേക്ഷക പേരിൽ കൊടുക്കുന്നതിന് സമ്മതിച്ചു മൊഴി രേഖപ്പെടുത്തിയിട്ടുള്ളതിനാലും അപേക്ഷകയുടെ മൈനർ മക്കൾ ടിയാന്റെ സംരക്ഷണയിലും ആശ്രയിച്ചും കഴിയുന്നതിനാലും അപേക്ഷപ്രകാരം അവകാശ സർട്ടിഫിക്കററ് അപേക്ഷകപേരിൽ കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെന്റ് ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധികഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതും ആകുന്നു.

(2)

നമ്പർ ബി12-14082/81. 1982 ജനുവരി 4.

കോട്ടയം താലൂക്കിൽ തിരുവാർപ്പു വില്ലേജിൽ പുത്തൻപറമ്പിൽ വീട്ടിൽ ശ്രീ. പി. കെ. രാഘവൻ 14-6-1981-ൽ മരിച്ചുപോയതായും ടിയാന് സ്റേററ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ തിരുവാർപ്പു ശാഖയിൽ G.L.No.1508/80 ആയി 490 രൂപയ്ക്ക് പണയംവച്ചിട്ടുള്ള 9 gram തൂക്കം വരുന്നതും 1500 രൂപയിൽ താഴെ വിലവരുന്നതുമായ സ്വർണ്ണ ഉരുപ്പടി വാങ്ങിയെടുക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് നൽകണമെന്നു കാണിച്ച് ടിയാന്റെ ഭാര്യ ശ്രീമതി കെ. കെ. ദേവകി ഈ കച്ചേരി മുൻപാകെ ബോധിപ്പിച്ച അപേക്ഷ തിരുവാർപ്പ് വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തിവന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ടി പി.കെ. രാഘവൻ 14-6-1981-നു മരിച്ചുപോയതായും അവകാശികളായി താഴെ പറയുന്നവർ മാത്രമുള്ളതായും കാണുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | പാപ്പി | മാതാവ് | 70 |
| 2 | ദേവകി | ഭാര്യ അപേക്ഷക | |
| 3 | സലി | ,, | 27 |
| 4 | പുരുഷോത്തമൻ | ,, | 25 |
| 5 | സരസ്വതിയമ്മാൾ | ,, | 19 |
| 6 | ഗീതമ്മ | ,, | 18 |

അവകാശികൾ എല്ലാവരും ടി പണയ ഉരുപ്പടി വാങ്ങിയെടുക്കുന്നതിനുള്ള അവകാശ സർട്ടിഫിക്കററ് അപേക്ഷക പേരിൽ കൊടുക്കുന്നതിനു സമ്മതിച്ചു മൊഴി രേഖപ്പെടുത്തിയിട്ടുള്ളതിനാലും പരേതന്റെ പിതാവ് ജീവിച്ചിരിപ്പില്ലാത്തതിനാലും അപേക്ഷപ്രകാരം അവകാശ സർട്ടിഫിക്കററു അപേക്ഷകപേരിൽ കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയതു ഈ പരസ്യം കേരളാ ഗവൺമെന്റുഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധികഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതും ആകുന്നു.

(3)

ബി 12-13715/81. 1981 ഡിസംബർ 29.

കോട്ടയം താലൂക്കിൽ പെരുമ്പായിക്കാട് വില്ലേജിൽ സത്യാലയ വീട്ടിൽ ഡോക്ടർ ജെ. എസ്. സത്യദാസ് 25-11-1979-ൽ മരിച്ചുപോയതായും ടിയാന് സ്റേററ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ ഗാന്ധിനഗർ ബ്രാഞ്ചിൽ നിന്നും കിട്ടുവാനുള്ള 1100 രൂപയും പലിശയും കേരള യൂണിവേഴ്സിററിയിൽ നിന്നും രെമ്യൂണറേഷൻ ഇനത്തിൽ കിട്ടുവാനുള്ള 411 രൂപയും ഉൾപ്പെടെയുള്ള തുക വാങ്ങിയെടുക്കുന്നതിന് ഒരു അവകാശസർട്ടിഫിക്കററ് നൽകണമെന്നും കാണിച്ച് പരേതന്റെ ഭാര്യയായ ഡോക്ടർ മേരി സത്യദാസ് ഈ കച്ചേരി മുൻപാകെ ബോധിപ്പിച്ച അപേക്ഷ പെരുമ്പായിക്കാട് വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ടി ജെ. എസ്. സത്യദാസ് 25-11-1979-ൽ മരിച്ചുപോയതായും അവകാശികളായി താഴെ പറയുന്നവർ മാത്രമുള്ളതായും കാണുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേരുവിവരം | പരേതനുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | ഡോക്ടർ മേരി സത്യദാസ് | ഭാര്യ | 48 |
| 2 | ജോസഫ് സത്യദാസ് | പുത്രൻ | 21 |
| 3 | ആൻറണിസത്യദാസ് | ,, | 19 |
| 4 | ജസ്സി സത്യദാസ് | പുത്രി | 18 |
| 5 | കതറൈൻ സത്യദാസ് | പുത്രി | 16 |
| 6 | തോമസ് സത്യദാസ് | പുത്രൻ | 11 |

അവകാശികൾ എല്ലാവരും ടി രൂപ വാങ്ങിഎടുക്കുന്നതിനുള്ള അവകാശസർട്ടിഫിക്കററ് അപേക്ഷക പേരിൽ കൊടുക്കുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുള്ളതിനാലും പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലാത്തതിനാലും അപേക്ഷകയുടെ മൈനർ മക്കൾ ടിയാന്റെ സംരക്ഷണയിൽ കഴിയുന്നതിനാലും മുകളിൽ പറഞ്ഞവിധം രണ്ടായിരത്തിഅഞ്ഞൂറ് രൂപയിൽ കവിയാത്ത തുക വാങ്ങുന്നതിനുള്ള അവകാശ സർട്ടിഫിക്കററ് അപേക്ഷകപേരിൽ കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെൻറ് ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതും ആകുന്നു.

താലൂക്കാഫീസ്,
കോട്ടയം.

(ഒപ്പ്)
തഹശീൽദാർ.

---

## Meenachil Taluk

പരസ്യം

(1)

സി9-12934/81. 1981 ഡിസംബർ 28.

മീനച്ചിൽ താലൂക്കിൽ കിടങ്ങൂർ വില്ലേജിൽ കിടങ്ങൂർ കരയിൽ ലക്ഷ്മി നിവാസിൽ എ. എൽ. രമണിക്കുട്ടിയമ്മ കോഴിക്കോട് ജില്ലയിൽ അദ്ധ്യാപികയായി ജോലി നോക്കി വരവെ 8-8-1980-ൽ മരിച്ചുപോയി എന്നും ടിയാൾക്ക് ഗവൺമെൻറിൽനിന്നും കിട്ടുവാനുള്ള ആനുകൂല്യങ്ങൾ വാങ്ങി എടുക്കുന്നതിനുള്ള ഒരു അവകാശ സർട്ടിഫിക്കററ് നൽകണമെന്ന് കാണിച്ച് മരിച്ച എ. എൽ. രമണിക്കുട്ടിയമ്മയുടെ പിതാവ് കിടങ്ങൂർ വില്ലേജിൽ കിടങ്ങൂർ കരയിൽ ലക്ഷ്മി നിവാസിൽ പി. എൻ. കൃഷ്ണപിള്ള 10-2-1981-ൽ സമർപ്പിച്ച അപേക്ഷ കിടങ്ങൂർ വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തി റിപ്പോർട്ട് വരുത്തിയതിൽ മരിച്ചുപോയ എ. എൽ. രമണിക്കുട്ടിയമ്മയുടെ അവകാശികളായി ടിയാളുടെ പിതാവ് കിടങ്ങൂർ വില്ലേജിൽ ടി കരയിൽ പി. എൻ. കൃഷ്ണപിള്ളയും മാതാവ് (2) ലക്ഷ്മിക്കുട്ടിയമ്മയും സഹോദരൻ (3) എ. കെ. രാജശേഖരൻനായരും സഹോദരിമാർ (4) എൽ. സരസകുമാരി (5) എ. എൽ. കുമാരി എന്നിവരും മാത്രമാണെന്നും മററാരും അവകാശികളായില്ലായെന്നും കാണുന്നതിനാലും 2 മുതൽ 5 വരെ പേരുകാർ ഹാജരാക്കിയിട്ടുള്ള സമ്മതപത്രം പരിശോധിച്ചതിൽ അവർക്ക് ഉള്ള അവകാശം 1-ാം കക്ഷിക്ക് നൽകുന്നതിന് സമ്മതിച്ചിട്ടുള്ളതിനാലും മരിച്ചുപോയ എ. എൽ. രമണിക്കുട്ടിയമ്മയ്ക്ക് ഗവൺമെൻറിൽ നിന്നും കിട്ടുവാനുള്ള തുകകൾ വാങ്ങുന്നതിനുള്ള അവകാശി രമണിക്കുട്ടിയമ്മയുടെ പിതാവ് പി. എൻ. കൃഷ്ണപിള്ള ആണെന്ന് കാണിച്ച് ഒരു സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗസററിൽ പ്രസിദ്ധീകരിച്ച് 30 ദിവസം കഴിയുന്നതിന് മുമ്പായി രേഖാമൂലം നേരിട്ട് ഈ ആഫീസിൽ ഹാജരാക്കേണ്ടതാണ്. തപാൽ മാർഗ്ഗമോ നിശ്ചിത തിയതി കഴിഞ്ഞോ കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(2)

നമ്പർ സി9. 12723/81. 1981 ഡിസംബർ 30.

മീനച്ചിൽ താലൂക്കിൽ രാമപുരം വില്ലേജിൽ അനിതാ ഭവനിൽ എ. കെ. ചന്ദ്രശേഖരൻ നായർ 26-3-1981-ൽ മരിച്ചുപോയി എന്നും ടിയാൾക്ക് സർക്കാരിൽനിന്നും കിട്ടാനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിനുള്ള ഒരു അവകാശസർട്ടിഫിക്കററ് നൽകണമെന്നു കാണിച്ച് മരിച്ചുപോയ ശ്രീ. എ. കെ. ചന്ദ്രശേഖരൻ നായരുടെ ഭാര്യ അനിതാ ഭവനിൽ ശ്രീ. എം. കെ. സരോജിനിഅമ്മ 4-12-1981-ൽ സമർപ്പിച്ച അപേക്ഷ രാമപുരം വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി റിപ്പോർട്ട് വരുത്തിയതിൽ മരിച്ചുപോയ എ. കെ. ചന്ദ്രശേഖരൻ നായരുടെ അവകാശികളായി ടിയാളുടെ ഭാര്യ രാമപുരം വില്ലേജിൽ അനിതാഭവനിൽ (1) എം. കെ സരോജിനി അമ്മയും മക്കൾ (2) അനിത, സി. (22 വയസ്) (3) ബിന്ദു, സി. (20 വയസ്) (4) ബീന, സി. (18 വയസ്) (5) ബിനി, സി. (15 വയസ്) എന്നിവരും മാത്രമേ ഉള്ളുവെന്നും മററാരും അവകാശികളായി ഇല്ലാ എന്നും മൈനർ മക്കളുടെ രക്ഷാകർത്താവ് മാതാവാണെന്നും അറിയുന്നതിനാലും മേജറായ മക്കളുടെ അവകാശം വാങ്ങുന്നതിന് മാതാവായ സരോജിനി അമ്മയെ അധികാരപ്പെടുത്തി മൊഴി തന്നിട്ടുള്ളതിനാലും മരിച്ചുപോയ ശ്രീ. എ. കെ. ചന്ദ്രശേഖരൻ നായർക്ക് സർക്കാരിൽനിന്നും കിട്ടുവാനുള്ള ആനുകൂല്യങ്ങൾ വാങ്ങിക്കുന്നതിനുള്ള അവകാശി ഭാര്യ എം. കെ. സരോജിനി അമ്മയാണെന്ന് കാണിച്ച് ഒരു സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം കേരളാ ഗസററിൽ പ്രസിദ്ധീകരിച്ച് 30 ദിവസം കഴിയുന്നതിനു മുമ്പായി രേഖാമൂലം നേരിട്ട് ഈ ആഫീസിൽ ഹാജരാക്കേണ്ടതാണ്. തപാൽ മാർഗ്ഗമോ നിശ്ചിത തിയതി കഴിഞ്ഞോ കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

കെ. എം. ജോസഫ്,
തഹശീൽദാർ.

പാലാ.

---

## Changanacherry Taluk

സ്ഥാവരവസ്തു വിൽപ്പനയ്ക്കുള്ള നോട്ടീസ്

Abk.1/73/D3. 1981 ഡിസംബർ 21.

താഴെ പറയുന്ന കുടിശ്ശികക്കാരന്റെ വകയും താഴെ പട്ടികയിൽ പറയുന്നവയുമായ സ്ഥാവരവസ്തുക്കൾ താഴെ പറയുന്ന കുടിശ്ശികയ്ക്കുവേണ്ടി പലിശയോടും അതു വസൂലാക്കുന്നതിനു വേണ്ടിവരുന്ന ചെലവ് ചാർജ്ജ് മററു ചെലവുകൾ എന്നിവയോടും കൂടി വസൂലാക്കുന്നതിനു ജപ്തിചെയ്തിരിക്കയാലും,

താഴെ പറയുന്ന കുടിശ്ശിക, ചെലവ്, ചാർജ്ജ്, മററു ചെലവുകൾ എന്നിവ ഈടാക്കുന്നതിനുവേണ്ടി ഇതോടു ചേർത്തിരിക്കുന്ന പട്ടികയിൽ പറഞ്ഞിരിക്കുന്ന ജപ്തി ചെയ്യപ്പെട്ട വസ്തുക്കൾ വിൽക്കുന്നതിനായി താഴെ ഒപ്പിട്ടിരിക്കുന്ന ആൾ ഉത്തരവിട്ടിരിക്കുന്നതിനാലും,

ലേലത്തീയതി അതുപ്രകാരം പട്ടികയിൽ പറയുന്ന തുകയും ചെലവും പലിശയും ഉൾപ്പെടെ കൊടുക്കേണ്ടിയിരിക്കുന്നതിനാലും,

മാററിവയ്ക്കുന്നതു സംബന്ധിച്ച് എന്തെങ്കിലും ഉത്തരവിന്റെ അഭാവത്തിൽ പ്രസ്തുത വസ്തു ചങ്ങനാശ്ശേരി താലൂക്ക് തഹശീൽദാർ, എന്നയാൾ താഴെ പറയുന്ന തിയതിയിലും സമയത്തും സ്ഥലത്തും വച്ച് പരസ്യമായി ലേലത്തിൽ വിൽക്കുന്നതാണെന്ന് ഇതിനാൽ അറിയിക്കുന്നു.

താഴെ പേരു പറഞ്ഞിട്ടുള്ള ആളുടെ താഴെ പട്ടികയിൽ പ്രസ്താവിച്ചിരിക്കുന്ന വസ്തുവിന്റെ വിൽപ്പനയായിരിക്കും നടക്കുന്നത്. പ്രസ്തുത വസ്തുവിൻമേലുള്ള ബാദ്ധ്യതകളും അവകാശങ്ങളും അവ തിട്ടപ്പെടുത്തിയിടത്തോളം ഓരോ ഇനത്തിനും എതിരെ പട്ടികയിൽ പ്രത്യേകം പറഞ്ഞിരിക്കുന്നവയാണ്.

പട്ടികയിൽ പ്രത്യേകം പറഞ്ഞിരിക്കുന്ന ഭാഗങ്ങളായി വസ്തു വിൽപ്പനയ്ക്ക് വയ്ക്കുന്നതാണ്. വസ്തുവിന്റെ ഒരു ഭാഗം വിൽക്കുന്നതുമൂലം വസൂലാക്കാനുള്ള തുക ലഭ്യമായാൽ ശേഷിക്കുന്ന ഭാഗത്തെ സംബന്ധിച്ചിടത്തോളം വിൽപ്പന ഉടനടി നിറുത്തിവയ്ക്കുന്നതാണ്. വിൽപ്പന ഉറപ്പിക്കുന്നതിനു മുമ്പായി താഴെ പറയുന്ന കുടിശ്ശികയും കൊടുക്കേണ്ടതായ പലിശയും ചെലവും (വിൽപ്പന ചെലവ് ഉൾപ്പെടെ) വിൽപ്പന നടത്തുന്ന ഉദ്യോഗസ്ഥന്റെ അടുക്കൽ കൊടുക്കുകയോ അഥവാ അങ്ങനെയുള്ള കുടിശ്ശികയും പലിശയും ചെലവും താഴെ ഒപ്പിട്ടിരിക്കുന്ന ആളുടെ അടുക്കൽ കൊടുത്തുകഴിഞ്ഞുവെന്ന് അയാൾക്ക് തൃപ്തികരമായ തെളിവ്

നൽകുകയോ ചെയ്താലും വിൽപ്പന നിറുത്തിവയ്ക്കുന്നതാണ്.

വിൽപ്പന സമയത്ത് നേരിട്ട് വിളിക്കുന്നതിനോ അല്ലെങ്കിൽ അധികാരപ്പെടുത്തിയ ഏജന്റു മുഖാന്തിരം വിളിക്കുന്നതിനോ പൊതുജനങ്ങളെ ക്ഷണിക്കുന്നതാണ്. 1968-ലെ കേരള നികുതി വസൂലാക്കൽ ആക്റ്റ് 50-ാം വകുപ്പിലെ വ്യവസ്ഥകൾക്കു വിധേയമായി ഈ വിൽപ്പനയുമായി ബന്ധപ്പെട്ട ഏതെങ്കിലും ജോലി ചെയ്യുവാനുള്ള യാതൊരു ഉദ്യോഗസ്ഥനോ അല്ലെങ്കിൽ മററാളോ നേരിട്ടോ അഥവാ നേരിട്ടല്ലാതെയോ വിൽക്കപ്പെടുന്ന വസ്തു സംബന്ധിച്ച് ലേലം വിളിക്കുകയോ അതിൽ ഏതെങ്കിലും അവകാശബന്ധം സമ്പാദിക്കുകയോ ചെയ്യാൻ പാടുള്ളതല്ല.

വിൽപ്പന 1968-ലെ കേരളനികുതി വസൂലാക്കൽ ആക്റ്റിലെ 49-ാം വകുപ്പിലും ആ ആക്റ്റുപ്രകാരം രൂപീകരിക്കപ്പെട്ടിട്ടുള്ള ചട്ടങ്ങളിലും നിർണ്ണയിച്ചിട്ടുള്ള വ്യവസ്ഥകൾക്കും താഴെ പറയുന്ന കൂടുതൽ വ്യവസ്ഥകൾക്കും വിധേയമായിട്ടായിരിക്കും.

(1) ഇതോടു ചേർത്തിട്ടുള്ള പട്ടികയിൽ പ്രത്യേകം പറഞ്ഞിരിക്കുന്ന വിവരങ്ങൾ താഴെ ഒപ്പിട്ടിരിക്കുന്ന ആളുടെ അറിവിൽപ്പെട്ടിടത്തോളം പറഞ്ഞിട്ടുണ്ട്. എന്നാൽ ഈ നോട്ടീസിൽ ഉള്ള ഏതെങ്കിലും തെററിനോ തെററായ പ്രസ്താവനയ്ക്കോ വീഴ്ചയ്ക്കോ താഴെ ഒപ്പിട്ടിരിക്കുന്ന ആൾ സമാധാനം പറയേണ്ടതില്ലാത്തതാകുന്നു.

(2) എന്തു തുകകൾ വീതം കൂട്ടിയാണ് ലേലം വിളിക്കേണ്ടത് എന്നത് നിശ്ചയിക്കേണ്ടത് ലേലം വിൽപ്പന നടത്തുന്ന ഉദ്യോഗസ്ഥനാണ്. ലേലം വിളിച്ച തുകയെപ്പററിയോ ലേലം കൊള്ളാവുന്ന ആളെപ്പററിയോ ഏതെങ്കിലും തർക്കം ഉത്ഭവിച്ചാൽ വസ്തു ഉടനെ വീണ്ടും ലേലത്തിന് വയ്ക്കേണ്ടതാണ്.

(3) ഏററവും കൂടുതൽ തുകയ്ക്ക് ലേലം കൊള്ളുന്ന ആളെ ഏതെങ്കിലും ഭാഗം സംബന്ധിച്ച് ക്രേതാവായി പ്രഖ്യാപിക്കേണ്ടതാണ്. എന്നാൽ അയാൾ ലേലം വിളിക്കുന്നതിന് എല്ലായ്പ്പോഴും നിയമാനുസൃതമായി യോഗ്യനായിരിക്കേണ്ടതാണ്. എന്നുമാത്രമല്ല ഏററവും കൂട്ടിവിളിച്ച സംഖ്യ റിസർവ്വ് വില എന്തെങ്കിലും നിശ്ചയിച്ചിട്ടുണ്ടെങ്കിൽ അതിൽ കുറവായിരിക്കുകയോ അഥവാ കൊടുക്കാനുദ്ദേശിക്കുന്ന തുക നിരസിക്കുന്നത് അഭിലഷണീയമാണെന്ന് വ്യക്തമായി തെളിയത്തക്കവണ്ണം വ്യക്തമായി അപര്യാപ്തമായിരിക്കുകയോ ചെയ്യുന്നപക്ഷം താഴെ ഒപ്പിട്ടിരിക്കുന്ന ആൾക്ക് ടിയാളുടെ/അദ്ദേഹത്തിന്റെ വിവേചനം അനുസരിച്ച് ഏററവും കൂടിയ തുകയ്ക്കുള്ള ലേലം വിളിയും നിരസിക്കാവുന്നതാണ്.

(4) രേഖപ്പെടുത്തപ്പെട്ട കാരണങ്ങളിൻമേൽ എല്ലായ്പ്പോഴും 1968-ലെ കേരള നികുതി വസൂലാക്കൽ ആക്റ്റിലെ 49-ാം വകുപ്പിൽ അടങ്ങിയിരിക്കുന്ന വ്യവസ്ഥകൾക്ക് വിധേയമായി ലേലം നടത്തുന്ന ഉദ്യോഗസ്ഥന്റെ വിവേചനമനുസരിച്ച് ലേലം മാററിവയ്ക്കാവുന്നതാണ്.

(5) ക്രേതാവായി പ്രഖ്യാപിക്കപ്പെടുന്ന ആൾ ആ പ്രകാരമുള്ള പ്രഖ്യാപനം ഉണ്ടായ ഉടൻ തന്നെ ലേലത്തുകയുടെ പതിനഞ്ചു ശതമാനം ലേലം നടത്തുന്ന ഉദ്യോഗസ്ഥന്റെയടുക്കൽ ഡിപ്പോസിററായി കൊടുക്കേണ്ടതും അങ്ങനെ ഡിപ്പോസിററ് ചെയ്യുന്നതിന് വീഴ്ചവരുത്തുന്നപക്ഷം വസ്തു പ്രസ്തുത ആക്റ്റിലെ 49-ാം വകുപ്പ് പ്രകാരം വീണ്ടും വിൽപ്പനയ്ക്ക് വയ്ക്കുന്നതുമാണ്. കൊടുക്കേണ്ടതായ ക്രയവില മുഴുവൻ വസ്തു വിററ തീയതി മുതൽ ആ ദിവസം ഒഴിവാക്കിക്കൊണ്ട് മുപ്പതു ദിവസം കഴിയുന്ന തീയതിയിലോ അതിനു മുമ്പോ ക്രേതാവ് താഴെ ഒപ്പിട്ടിരിക്കുന്ന ആളുടെ അടുക്കൽ കൊടുക്കേണ്ടതും മുപ്പതാം ദിവസം ഒരു ഞായറാഴ്ചയോ അതോ മററുവല്ല അവധി ദിവസമോ ആണെങ്കിൽ മുപ്പതാം ദിവസത്തിനുശേഷമുള്ള ആദ്യത്തെ ആഫീസുദിവസം കൊടുക്കേണ്ടതുമാകുന്നു. മേൽപ്പറഞ്ഞ സമയത്തിനകം പണമടയ്ക്കുന്നതിനു വീഴ്ച വരുത്തുകയാണെങ്കിൽ പുതിയ നോട്ടീസ് പുറപ്പെടുവിച്ചശേഷം വീണ്ടും ലേലത്തിൽ വിൽക്കേണ്ടതാണ്. ലേലവിൽപ്പനയുടെ ചെലവ് കഴിച്ചശേഷമുള്ള ഡിപ്പോസിററ് ഗവൺമെൻറിന് പിഴയായി എടുക്കുന്നതിന് ഇടയാകുന്നതും വീഴ്ച വരുത്തുന്ന ക്രേതാവിന് വസ്തുവിലോ അത് പിന്നീട് വിററു കിട്ടാവുന്ന തുകയുടെ ഏതെങ്കിലും ഭാഗത്തിലോ ഉള്ള എല്ലാ തീർച്ചകളും നഷ്ടപ്പെടുന്നതുമാണ്.

ലേലത്തീയതിയും സമയവും സ്ഥലവും—1982 ജനുവരി 29-ാം തീയതി ഉച്ചയ്ക്കുമുമ്പ് 11 മണിക്ക് ചങ്ങനാശ്ശേരി വില്ലേജ് ആഫീസിൽ വെച്ച്

പട്ടിക

താലൂക്ക്—ചങ്ങനാശ്ശേരി.

വില്ലേജ്—ചങ്ങനാശ്ശേരി.

വീഴ്ച വരുത്തിയ ആളുടെ പേര്—പാച്ചൻ നാരായണൻ

ഭൂമിയുടെയും അതിലെ കെട്ടിടത്തിന്റെയും സ്ഥാനവും വിസ്തീർണ്ണവും അറിയാവുന്ന മററു ചമയങ്ങളും:—

| തണ്ടപ്പേർ നമ്പർ | സർവ്വേ നമ്പർ | നിലമോ പുരയിടമോ | വിസ്തീർണ്ണം ഏ. | സെ. |
|---|---|---|---|---|
| 2103 | 151/1 | പുരയിടം | 0 | 46 |
| ,, | 151/2 | ,, | 0 | 65 |
| 1087 | 151/1 | നിലം | 0 | 20 |
| ,, | 151/2 | പുരയിടം | 0 | 20 |

ഭൂമിയിൻമേലോ അതിന്റെ വിവിധ വിഭാഗത്തിൻമേലോ ചുമത്തപ്പെട്ടിട്ടുള്ള നികുതിയും—1 ഏക്കർ 51 സെൻറു വസ്തുവിൽ പാച്ചൻ നാരായണന് അവകാശപ്പെട്ട 1/17 ഭാഗത്തിന്റെ അവകാശം.

ഏതു തുക വസൂലാക്കുന്നതിനുവേണ്ടിയാണ് വിൽപ്പന ഉത്തരവായിട്ടുള്ളതെന്ന്—അബ്കാരി കുടിശ്ശിക.

(1) 8468 രൂപ 95 പൈസയും 7959 രൂപയ്ക്ക് 19-8-1972 മുതൽ 9% നിരക്കിലുള്ള പലിശയും പ്രോസസ് ഫീസും.

(2) ചെത്തുതൊഴിലാളി ക്ഷേമനിധി.

നടപ്പു സാമ്പത്തിക വർഷത്തിലെ ശേഷിച്ച കാലത്തേക്കുള്ള പൊതുനികുതിയുടെ അനുപാതം—6033 രൂപ 83 പൈസയും 1-2-1979 മുതൽ 9% നിരക്കിൽ പലിശയും.

ചങ്ങനാശ്ശേരി.

(ഒപ്പ്)
തഹശീൽദാർ.

---

## Kanjirappally Taluk

കാഞ്ഞിരപ്പള്ളി താലൂക്ക് കച്ചേരിയിൽ നിന്നും പ്രസിദ്ധപ്പെടുത്തുന്നത്.

ബി10. 18/82. 1982 ജനുവരി 4.

കാഞ്ഞിരപ്പള്ളി താലൂക്കിൽ എലിക്കുളം വില്ലേജിൽ ചെങ്ങളം വലിയപറമ്പിൽ ഏലിക്കുട്ടി ജോൺ തന്റെ ഭർത്താവ് ശ്രീ. ജോൺ തോമസ്സ് അദ്ധ്യാപകനായി ജോലി നോക്കിവരവെ 28-11-81-ൽ മരണപ്പെട്ടുവെന്നും ടിയാന് കിട്ടുവാനുള്ള ശമ്പള കുടിശ്ശിക 832 രൂപ 95 പൈസ കൈപ്പററുന്നതിന് ടിയാന്റെ നിയമാനുസൃത അവകാശി താനാണെന്ന് തെളിയിക്കുന്ന സർട്ടിഫിക്കററ് നൽകണമെന്ന് കാണിച്ച് ഹാജരാക്കിയ അപേക്ഷ ബന്ധപ്പെട്ട വില്ലേജാഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിലും അവകാശ വിചാരണ നടത്തിയതിലും 28-11-1981-ൽ ശ്രീ. ജോൺ തോമസ്സ് മരണപ്പെട്ടുവെന്നും താഴെ പറയുന്നവർ മാത്രമാണ് പരേതന്റെ അവകാശികളെന്നും അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ഏലിക്കുട്ടി ജോൺ | ഭാര്യ | |
| 2 | തോമസ്സ് | മകൻ | 19 |
| 3 | ഡാർലി | മകൾ | 17 |
| 4 | ഷൈനി | ,, | 15 |
| 5 | കുര്യാക്കോസ് | മകൻ | 13 |
| 6 | ആലീസ് | മകൾ | 7 |

മേൽപ്പറഞ്ഞ ശമ്പള കുടിശിക തുക കൈപ്പററുന്നതിന് മരിച്ച തോമസ് സ് ജോണിന്റെ അനന്തരാവകാശികൾ ഏലിക്കുളം വില്ലേജിൽ വലിയപറമ്പിൽ ടിയാൻ ഭാര്യ ഏലിക്കുട്ടി ജോണും ടിയാന്റെ മക്കൾ ക്രമനമ്പർ രണ്ടുമുതൽ 6 വരെയുള്ള പേരുകാരും ആണെന്ന് കാണിക്കുന്ന അവകാശ സർട്ടിഫിക്കററ് നൽകുന്നതിന് ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗസററിൽ പ്രസിദ്ധപ്പെടുത്തുന്ന തീയതിമുതൽ 30 ദിവസത്തിനകം രേഖാമൂലമായ തെളിവുകൾ സഹിതം ഈ ആഫീസിൽ നേരിട്ടു ബോധിപ്പിക്കേണ്ടതും കാലാവധി കഴിഞ്ഞോ തപാൽ മാർഗ്ഗമായോ ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ലാത്തതും ആകുന്നു.

താലൂക്കാഫീസ്, കാഞ്ഞിരപ്പള്ളി.

കെ. ഐ. ഇട്ടിഐപ്പ്,
തഹശീൽദാർ.

---

# IDUKKI DISTRICT

## Thodupuzha Taluk

തൊടുപുഴ താലൂക്കാഫീസിൽനിന്ന് പരസ്യം ചെയ്യുന്നത്.

(1)

നമ്പർ എ7-9534/81. 1981 ഡിസംബർ 29.

തൊടുപുഴ താലൂക്കിൽ, പുറപ്പുഴ വില്ലേജിൽ, വാഴപ്പിള്ളിൽ വീട്ടിൽ, ശ്രീ. വി. പി. ജോസഫ് 31-3-1981-ൽ മരിച്ചു പോയെന്നും ടിയാന് 3/81-ലെ പെൻഷൻ, ഡി. എ. കുടിശിക ഇനങ്ങളിലായി കിട്ടുവാനുള്ള 500 രൂപയിൽ താഴെ വരുന്ന സംഖ്യ ഗവൺമെൻറിൽ നിന്നും വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററ് നൽകണം എന്നു കാണിച്ചു കൊണ്ട് ടിയാന്റെ ഭാര്യ അന്നക്കുട്ടി ജോസഫ് സമർപ്പിച്ച അപേക്ഷയിൽ പുറപ്പുഴ വില്ലേജ് ആഫീസർ വഴി അന്വേഷണം നടത്തിയതിൽ, പുറപ്പുഴ വില്ലേജിൽ, വാഴപ്പിള്ളിൽ ശ്രീ. V.P. ജോസഫ് 31-3-1981-ൽ മരിച്ചു പോയിട്ടുള്ളതായും, ടിയാന്റെ അവകാശികൾ താഴെ പറയുന്നവർ ആണെന്നും അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേര് | നിര്യാതനായ ശ്രീ. V P. ജോസഫ് മായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | അന്നക്കുട്ടി ജോസഫ് | ഭാര്യ | 55 |
| 2 | ഡോളി ജോസഫ് | മകൾ | 32 |
| 3 | ഫിലോ ജോസഫ് | ,, | 30 |
| 4 | ജോസഫ് ജോസഫ് | മകൻ | 28 |
| 5 | ലിസി ജോസഫ് | മകൾ | 26 |
| 6 | മേരി ജോസഫ് | ,, | 21 |
| 7 | മാത്യു ജോസഫ് | മകൻ | 18 |
| 8 | ഫിലിപ്പ് ജോസഫ് | ,, | 15 |

മൈനറും 8-ാം. പേരുകാരനുമായ ഫിലിപ്പ് ജോസ ഫിന്റെ രക്ഷാകർത്താവ് 1-ാം പേരുകാരിയായ അന്നക്കുട്ടി ജോസഫ് ആണെന്ന് അന്വേഷണത്തിൽ അറിവായിരി ക്കുന്നു. 2 മുതൽ 7 വരെ പേരുകാർ 1-ാം കക്ഷിയായ ശ്രീമതി അന്നക്കുട്ടി ജോസഫിന്റെ പേരിൽ ടി തുക വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്ന തിന് ഞങ്ങൾക്ക് പൂർണ്ണ സമ്മതമാണെന്നു കാണിച്ച് കൊണ്ട് സ്റേറററ്മെൻറ് തന്നിട്ടുണ്ട്. അതിനാൽ ഒന്നാം കക്ഷിയായ ശ്രീമതി അന്നക്കുട്ടി ജോസഫ് പേർക്ക് നിര്യാതനായ ടി V.P. ജോസഫിന് 3/81-ലെ പെൻഷൻ, D.A. കുടിശിക ഇനങ്ങളിൽ കിട്ടുവാനുള്ള 500 രൂപയിൽ താഴെ വരുന്ന തുക വാങ്ങുന്നതിന് അവ കാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ഈ പരസ്യം ഗസററിൽ പരസ്യ പ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം തൊടുപുഴ തഹശീൽദാർ മുമ്പാകെ ആക്ഷേപം ബോധിപ്പിക്കേണ്ടതാണ്. നിശ്ചിത തീയതി കഴിഞ്ഞോ തപാൽ മാർഗ്ഗമോ വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(2)

നമ്പർ എ7-11774/81. 1981 ഡിസംബർ 29.

തൊടുപുഴ താലൂക്കിൽ, കാരിക്കോട് വില്ലേജിൽ, കീരിക്കോടു കരയിൽ, ലെപ്പുരയിൽ വീട്ടിൽ, നാരായണ പിള്ള ശങ്കരപ്പിള്ള 16-6-1981-ൽ മരിച്ചു പോയെന്നും, ടിയാൻ കാരിക്കോട് ഭഗവതി ക്ഷേത്രത്തിൽ വെളിച്ചപ്പാടായി ജോലിനോക്കിയിരുന്നുവെന്നും, ടിയാന് ടി ക്ഷേത്രത്തിൽ നിന്നും കിട്ടുവാനുള്ള ഉദ്ദേശം 2,000 രൂപയോളം വരുന്ന തുക വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് നൽകണമെന്നും കാണിച്ചുകൊണ്ട് ടിയാന്റെ ഭാര്യ രാജമ്മ സമർപ്പിച്ച അപേക്ഷയിൻമേൽ ബന്ധപ്പെട്ട വില്ലേജാഫീസർ വഴി അന്വേഷണം നടത്തിയതിൽ, ശ്രീ. നാരായണ പിള്ള ശങ്കരപ്പിള്ള 16-6-1981-ൽ മരിച്ചു പോയിട്ടുള്ളതായും ടിയാന്റെ അവകാശികൾ താഴെ പറയുന്നവർ ആണെന്നും അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേര് | നിര്യാതനായ ശങ്കരപ്പിള്ളയുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | രാജമ്മ | ഭാര്യ | 35 |
| 2 | നാരായണപിള്ള | മകൻ | 10 |
| 3 | ദർശന | മകൾ | 5 |

രണ്ടും, മൂന്നും പേരുകാരുടെ രക്ഷാകർത്താവ് ഒന്നാം പേരുകാരിയായ രാജമ്മയാണെന്നും അന്വേഷണത്തിൽ അറിവായിരിക്കുന്നു. ആയതിനാൽ, നിര്യാതനായ ലെപ്പുരയിൽ നാരായണ പിള്ള ശങ്കരപ്പിള്ളക്ക് കാരിക്കോട്ട് ഭഗവതി ക്ഷേത്രത്തിൽ നിന്നും കിട്ടുവാനുള്ള ഉദ്ദേശം 2,000 രൂപയോളം വരുന്ന തുക വാങ്ങുന്നതിനുള്ള അവകാശി സ്വന്തംനിലയിലും മൈനറുകളുടെ രക്ഷാകർത്താവ് എന്ന നിലയിലും കാരിക്കോട് വില്ലേജിൽ, ലെപ്പുരയിൽ ശങ്കരപ്പിള്ള ഭാര്യ രാജമ്മയാണെന്ന് കാണിച്ച് അവകാശസർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം തൊടുപുഴ താലൂക്കാഫീസിൽ ആക്ഷേപം ബോധിപ്പിക്കേണ്ടതാണ്. നിശ്ചിത തീയതി കഴിഞ്ഞോ, തപാൽ മാർഗ്ഗമോ വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

പി. ജി. എസ്. പണിക്കർ,
തഹശീൽദാർ.

തൊടുപുഴ.

---

# ERNAKULAM DISTRICT

## Kanayannur Taluk

പരസ്യം

നമ്പർ സി6-23548/81. 1981 ഡിസംബർ 31.

കണയന്നൂർ താലൂക്കിൽ മുളന്തുരുത്തി വില്ലേജിൽ പള്ളിപ്പുറത്ത് ശ്രീമതി പി. സി. ചിന്നമ്മ മരിച്ചു പോയെന്നും ടിയാൾക്ക് കിട്ടുവാനുള്ള പെൻഷൻ ഇനത്തിലും മററുമായി കിട്ടുവാനുള്ള കുടിശ്ശിക 2,500 രൂപയിൽ താഴെ വരുന്ന സംഖ്യ ഗവൺമെൻറിൽ നിന്ന് വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററ് ആവശ്യപ്പെട്ടു കൊണ്ട് ടിയാളുടെ സഹോദരൻ . ശ്രീ. പി. സി. രാജൻ സമർപ്പിച്ച അപേക്ഷയിൻമേൽ ബന്ധപ്പെട്ട വില്ലേജാഫീസർ വഴി അന്വേഷണം നടത്തിയതിൽ ശ്രീമതി പി. സി. ചിന്നമ്മ 11-12-1981-ൽ മരിച്ചുപോയെന്നും ടിയാന്റെ അവകാശികളായി താഴെ പറയുന്നവരാണുള്ളതെന്നും അറിയുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | പി. സി. രാജൻ | സഹോദരൻ | 58 |
| 2 | പി. സി. കുഞ്ഞമ്മ | സഹോദരി (വിവാഹിത) | 75 |

മേൽ വിവരിച്ചവരാണ് പരേതന്റെ അവകാശികളെന്നുള്ളതിന് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനുള്ളിൽ രേഖാമൂലം കണയന്നൂർ തഹശിൽദാർ മുമ്പാകെ ആക്ഷേപം ഹാജരാക്കേണ്ടതാണ്. നിശ്ചിത തീയതി കഴിഞ്ഞോ തപാൽ മാർഗ്ഗമായോ വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

കണയന്നൂർ താലൂക്കാഫീസ്, വി. പി. പാസ്കൽ,
എറണാകുളം. തഹശിൽദാർ.

---

## Alwaye Taluk

ആലുവ താലൂക്കാഫീസിൽ നിന്നും പരസ്യംചെയ്യുന്നത്.

(1)

ബി1-6037/81. 1981 ഡിസംബർ 26.

ആലുവാ താലൂക്കിൽ കോതകുളങ്ങര സൗത്ത് വില്ലേജിൽ അങ്കമാലികരയിൽ പഞ്ചിവീട്ടിൽ പരേതനായ പൗലോ മാണി എന്ന ആളുടെ സ്റേററ് ബാങ്ക് ആഫ് ട്രാവൻകൂർ അങ്കമാലി ബ്രാഞ്ചിൽനിന്നും അക്കൗണ്ടു നമ്പർ 594-ാം നമ്പരിൽ കിട്ടുവാനുള്ള 1735 രൂപ 80 പൈസ ലഭിക്കുന്നതിനു ഒരു അവകാശസർട്ടിഫിക്കററു വേണമെന്നു കാണിച്ച് ടിയാന്റെ ഭാര്യ ശ്രീമതി ലൂസിയാമ്മ ഹാജരാക്കിയ അപേക്ഷ ബന്ധപ്പെട്ട വില്ലേജാഫീസറെക്കൊണ്ട് അവകാശ വിചാരണ നടത്തിയതിൽ പൗലോ മാണി 23-3-1981-ൽ മരിച്ചുപോയി എന്നും താഴെ പേർ പറയുന്നവർ മാത്രമാണ് പരേതന്റെ അനന്തരാവകാശികൾ എന്നും അറിയുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ലൂസിയാമ്മ | ഭാര്യ | 72 |
| 2 | ലീലാമ്മ | മകൾ | 37 |

അതിനാൽ മേൽ കാണിച്ചവരെ ഉൾപ്പെടുത്തി ഒരു അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനുള്ളിൽ താലൂക്കാഫീസിൽ നേരിട്ടു ഹാജരായി ബോധിപ്പിക്കേണ്ടതാണ്. നിശ്ചിത തീയതിക്കുശേഷമോ തപാൽ മാർഗ്ഗമോ ലഭിക്കുന്ന ആക്ഷേപങ്ങൾ ഒന്നും പരിഗണിക്കുന്നതല്ല.

(2)

ബി1-12646/81. 1981 ഡിസംബർ 22.

ആലുവ താലൂക്ക് തെക്കുംഭാഗം വില്ലേജിൽ ശ്രീമൂലനഗരം പഞ്ചായത്ത് 7-ാം വാർഡിൽതാമസിക്കുന്ന പള്ളിയ്ക്കാട്ടു വീട്ടിൽ ലക്ഷ്മികുട്ടി അമ്മ ടിയാന്റെ ഭർത്താവ് കെ. കരുണാകരൻ പിള്ള 12-6-1981-ൽ മരിച്ചുപോയി എന്നും ടിയാന് കേരളാ സ്റേററ് ട്രാൻസ്പോർട്ട് കോർപ്പറേഷനിൽനിന്നും പെൻഷൻ ഇനത്തിൽ കിട്ടുവാനുള്ള കുടിശ്ശിക 50 രൂപ കിട്ടുന്നതിനും ഫാമിലി പെൻഷൻ അനുവദിച്ചുകിട്ടുന്നതിനും ആയി അവകാശികളെ കാണിക്കുന്ന ഒരു സർട്ടിഫിക്കററ് നൽകണമെന്നും കാണിച്ച് അപേക്ഷ സമർപ്പിച്ചിട്ടുണ്ട്.

ടി അപേക്ഷയെ സംബന്ധിച്ച് ചൊവ്വര വില്ലേജാഫീസറെകൊണ്ട് അന്വേഷണവിചാരണ നടത്തിച്ചതിൽ താഴെ പേരു പറയുന്നവർ മാത്രമാണ് പരേതനായ കരുണാകരൻ നായരുടെ അവകാശികൾ എന്നറിയുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | പി. ലക്ഷ്മികുട്ടി അമ്മ | ഭാര്യ | 56 |
| 2. | പി. കെ. രാധാദേവി | മകൾ | 26 |
| 3 | പി. കെ. നന്ദകുമാരൻ | മകൻ | 23 |
| 4 | പി. കെ അശോകകുമാരൻ | ,, | 20 |
| 5 | പി. കെ. കൃഷ്ണകുമാരി | മകൾ | 17 |

മേൽ കാണിച്ചവരെ ഉൾപ്പെടുത്തി അപേക്ഷകളും അവകാശ സർട്ടിഫിക്കററും കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധീകരിച്ച് 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരാക്കിക്കൊള്ളണം. തപാൽ മുഖേനയോ നിശ്ചിത ദിവസത്തിനുശേഷം കിട്ടുന്നതോ ആയ പരാതി പരിഗണിക്കുന്നതല്ല.

(3)

ബി1-12910/81. 1981 ഡിസംബർ 11.

ആലുവാ താലൂക്ക് ആലുവാ വില്ലേജിൽ എലൂമത്തലകരയിൽ കുളങ്ങരപറമ്പിൽ കെ. സി. മണി എന്ന ആൾ 3-5-1979-ൽ മരിച്ചുപോയി എന്നും ടിയാന് കേരളാ സ്റേററ് ഇലക്ട്രിക്സിററി ബോർഡ് (എൽ. എ.) ഡിപ്പാർട്ടുമെന്റിൽ നിന്നും മരം മുറിച്ചവകയിൽ കിട്ടുവാനുള്ള 240 രൂപ 28 പൈസ കിട്ടുന്നതിലേയ്ക്കായി ടിയാന്റെ അവകാശികളെ കാണിക്കുന്ന ഒരു അവകാശ സർട്ടിഫിക്കററിനായി പരേതന്റെ ഭാര്യ സുഭദ്രയും മക്കളും കൂടി ഈ ഓഫീസിൽ ഒരു അപേക്ഷ സമർപ്പിച്ചിരുന്നു.

ടി അപേക്ഷയെ സംബന്ധിച്ച് ആലുവാ വില്ലേജാഫീസറെക്കൊണ്ട് അവകാശ വിചാരണ നടത്തിയതിൽ താഴെ പേരു പറയുന്നവർ മാത്രമാണ് പരേതനായ കെ. സി. മണിയുടെ അവകാശികൾ എന്നറിയുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | സുഭദ്ര | ഭാര്യ | 50 |
| 2 | ഓമന | മകൾ (വിവാഹിത) | 28 |
| 3 | മുരളീധരൻ | മകൻ (വിവാഹിതൻ) | 26 |
| 4 | ഗിരിജ | മകൾ | 25 |
| 5 | ഗോകുലൻ | മകൻ | 24 |
| 6 | ചെന്താമരാക്ഷൻ | ,, | 22 |
| 7 | ബാബു | ,, | 20 |
| 8 | ലാലു | ,, | 18 |
| 9 | ലത | മകൾ | 15 |
| 10 | കുമാരി | ,, | 12 |
| 11 | ജനീഷ്കുമാർ | മകൻ | 9 |

മേൽകാണിച്ചവരെ ഉൾപ്പെടുത്തി അവകാശ സർട്ടിഫിക്കററു കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയതു ഈ പരസ്യം ഗസററിൽ പ്രസിദ്ധീകരിച്ച് 30 ദിവസത്തിനകം ഈ ഓഫീസിൽ നേരിട്ടു ഹാജരാക്കണം. തപാൽ മുഖേനയോ നിശ്ചിത ദിവസത്തിനു ശേഷമോ കിട്ടുന്ന പരാതികളൊന്നും പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, (ഒപ്പ്)
ആലുവ. തഹശിൽദാർ.

---

## Kothamangalam Taluk

പരസ്യം

എ4. 14755/81. 1981 ഡിസംബർ 24.

കോതമംഗലം താലൂക്ക് വാരപ്പെട്ടി വില്ലേജ് കൊല്ലറക്കൽ മറിയക്കുട്ടിയുടെ മകൾ കുഞ്ഞുമ്മ രാജസ്ഥാനിൽ നേഴ്സായി ജോലിനോക്കി വരവെ 26-3-1979-ൽ മരിച്ചു പോയി. ടിയാൾക്ക് സർക്കാരിൽ നിന്നും കിട്ടുവാനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററ് കിട്ടണമെന്ന് കാണിച്ച് ടിയാളുടെ മാതാവ് ബോധിപ്പിച്ചിട്ടുള്ള അപേക്ഷ അവകാശ വിചാരണ നടത്തിയതിൽ പരേതയുടെ മാതാവായ മറിയക്കുട്ടി മാത്രമാണ് അവകാശി എന്ന് ബോദ്ധ്യപ്പെട്ടിട്ടുള്ളതാണ്. ആയതിനാൽ അപ്രകാരമൊരു സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി

Reg. No. KL/TV(N)/12



# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXVII] Trivandrum, Tuesday, 26th January 1982, 6th Magha 1903 (Saka) [No. 4

## PART III

## Department of Panchayats

**Proceedings of the Deputy Director of Panchayats, Ernakulam**

Order No. C. 8543/81. *10th December* 1981.

In exercise of the powers conferred under section 12 (3) of the Kerala Local Authorities Entertainments Tax Act, 1961, delegated to the Deputy Director of Panchayats, by notification No. L2-38864/66 dated 4-1-1966 of the Director of Panchayats, the bye-laws passed by the Karalam Panchayat in Trichur District as per section 12 (1) of the Kerala Local Authorities Entertainments Tax Act 1961, for the collection of Entertainment tax under section 3 of the said Act, are hereby approved.

A copy of the approved bye-laws is appended.

കാറളം പഞ്ചായത്ത് വിനോദ നികുതി നിയന്ത്രണ

ഉപനിയമങ്ങൾ

1. ചുരുക്കപ്പേരും ആരംഭവും.— ഈ ഉപനിയമങ്ങൾക്ക് കാറളം പഞ്ചായത്ത് വിനോദനികുതി നിയന്ത്രണ ഉപനിയമങ്ങൾ എന്ന് പേർ പറയാം.

2. ഈ നിയമാവലി പഞ്ചായത്ത് ഡെപ്യൂട്ടി ഡയറക്ടർ അംഗീകരിച്ച് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തുന്ന തീയതിമുതൽ പ്രാബല്യത്തിൽ വരുന്നതാണ്.

3. നിർവ്വചനങ്ങൾ.—ഈ നിയമങ്ങളിൽ സന്ദർഭത്തിന് മറ്റുവിധത്തിൽ ആവശ്യപ്പെടാത്ത പക്ഷം,

(എ) "ആക്റ്റ്" എന്നാൽ 1961-ലെ കേരള തദ്ദേശ സ്വയംഭരണ വിനോദ നികുതി ആക്റ്റ് (1961-ലെ 20-ാം നമ്പർ ആക്റ്റ്) എന്നും,

(ബി) "ചട്ടങ്ങൾ" എന്നാൽ 1962-ലെ കേരള തദ്ദേശ സ്വയംഭരണ വിനോദ നികുതി ചട്ടങ്ങൾ എന്നും അർത്ഥമാകുന്നു;

(സി) "പഞ്ചായത്ത്" എന്നാൽ കാറളം പഞ്ചായത്ത് എന്നും;

(ഡി) "ഗവൺമെന്റ്" എന്നാൽ കേരള ഗവൺമെന്റ് എന്നും;

(ഇ) "കളക്റ്റർ" എന്നാൽ തൃശ്ശൂർ ജില്ലാ കളക്റ്റർ എന്നും;

(എഫ്) "കാര്യനിർവ്വഹണാധികാരസ്ഥൻ" എന്നാൽ 1960-ലെ കേരള പഞ്ചായത്ത് ആക്റ്റ് (1960-ലെ 32-ാം നമ്പർ ആക്റ്റ്) അനുസരിച്ച് നിയമിക്കപ്പെട്ടിട്ടുള്ള കാറളം പഞ്ചായത്ത് കാര്യനിർവ്വഹണാധികാരസ്ഥൻ എന്നും അർത്ഥമാകുന്നു.

4. ആക്റ്റിലെ 7(1)-ഉം 7(2)-ഉം വകുപ്പുകൾ പ്രകാരം സർക്കാരോ, കാറളം പഞ്ചായത്തോ, വിനോദ നികുതി കൊടുക്കുന്നതിൽ നിന്നും അതാത് കാലങ്ങളിൽ ഒഴിവാക്കപ്പെട്ടവ ഒഴികെ കാറളം പഞ്ചായത്ത് അതിർത്തിയിൽ നടത്തപ്പെടുന്ന എല്ലാ വിനോദ പ്രദർശനങ്ങൾക്കും, ആക്റ്റ് 3-ാം വകുപ്പു പ്രകാരം 15 5/8 ശതമാനം (പതിനഞ്ചും എട്ടിൽ അഞ്ചു ശതമാനം) നിരക്കിൽ വിനോദ നികുതി ചുമത്തി ഈടാക്കുന്നതാണ്. ആക്റ്റിലെ 6(എ) വകുപ്പനുസരിച്ച് ടിക്കറ്റു വാങ്ങി പ്രവേശനം അനുവദിക്കപ്പെടുന്ന നാടക പ്രദർശനങ്ങൾക്ക് ഓരോ പ്രദർശനത്തിനും 25 ക. (ഇരുപത്തഞ്ചു രൂപ) യും സർക്കസ് പ്രദർശനങ്ങൾക്ക് ഓരോ പ്രദർശനത്തിനും 15 ക. (പതിനഞ്ചു രൂപ) യും എന്ന തോതിൽ വിനോദ നികുതി ഈടാക്കുന്നതാണ്. ഈ നികുതി നാടകങ്ങളുടെയോ സർക്കസുകളുടെയോ കാര്യത്തിൽ അവയുടെ ഉടമസ്ഥനിൽ നിന്നും ഈടാക്കുന്നതാണ്. ഓരോ ദിവസത്തെയും വിനോദ പ്രദർശനം വഴി ഉണ്ടാകുന്ന വിനോദ നികുതി, അധിക വിനോദ നികുതി, സർചാർജ് നികുതി തുടങ്ങിയവ അടുത്ത പ്രവർത്തി ദിവസം വൈകിട്ട് 4 മണിക്ക് മുമ്പായി പഞ്ചായത്ത് ആഫീസിൽ അടച്ച് രശീതി വാങ്ങേണ്ടതാണ്. എന്നാൽ ഏതെങ്കിലും പ്രദർശനത്തിന്റെ കാര്യത്തിൽ വിനോദ നികുതി മുൻകൂറായി അടയ്ക്കുന്നതിനും, കാര്യനിർവ്വഹണാധികാരസ്ഥൻ ആവശ്യപ്പെടുന്നപക്ഷം അപ്രകാരം മുൻകൂർ നികുതി അടയ്ക്കുവാൻ വിനോദ പ്രദർശന ഉടമസ്ഥൻ ബാദ്ധ്യസ്ഥനായിരിക്കുന്നതാണ്.

കുറിപ്പ്—നാടകപ്രദർശനം എന്നാൽ ഏതെങ്കിലും, വിനോദകളി, കഥനനാടകം, സംസ്കാരനാടകം, കഥകളി, അഥവാ മറ്റു നാടകങ്ങൾ എന്നു അർത്ഥമാകുന്നു.

5 (എ) ഈ നിയമാവലിയുടെ 4-ാം വകുപ്പിൽ എന്തുതന്നെ പ്രസ്താവിച്ചിരുന്നാലും ശരി ആക്ടിലെ 4-ാം വകുപ്പുപ്രകാരം ഏതെങ്കിലും തരത്തിൽപ്പെട്ട പ്രദർശനത്തിൻമേലുള്ള വിനോദ നികുതി മൊത്തമായി ഒരു പ്രത്യേക കാലത്തേക്ക് കോമ്പൗണ്ട് ചെയ്യുവാൻ പഞ്ചായത്തിന് അധികാരമുണ്ടായിരിക്കുന്നതാണ്. ഇപ്രകാരം കോമ്പൗണ്ട് ചെയ്യുന്ന സംഖ്യ അപ്പോഴപ്പോൾ പഞ്ചായത്ത് നിശ്ചയിക്കുന്ന വ്യവസ്ഥക്ക് വിധേയമായി മുൻകൂറായി പഞ്ചായത്താഫീസിൽ ഒടുക്കേണ്ടതാണ്.

(ബി) സാധാരണഗതിയിൽ ആക്റ്റ് 3-ാം വകുപ്പുപ്രകാരം 3 മാസത്തേക്ക് കൊടുക്കേണ്ടിവരുന്ന മതിപ്പു സംഖ്യയുടെ 75 ശതമാനത്തിൽ കുറയാത്ത സംഖ്യയ്ക്കു മാത്രമേ ഒരു തവണയ്ക്ക് കോമ്പൗണ്ട് ചെയ്യേണ്ടതുള്ളൂ.

(സി) ഏതൊരു പ്രദർശനത്തിന്റെ നികുതിയാണോ മേൽ പ്രസ്താവിച്ചപ്രകാരം സാധനം (കോമ്പൗണ്ട്) ചെയ്തിട്ടുള്ളത് അപ്രകാരം കോമ്പൗണ്ടു ചെയ്ത വിനോദ പ്രദർശനങ്ങളുടെ മാനേജരോ ഉടമസ്ഥനോ പഞ്ചായത്തോ, കാര്യനിർവ്വഹണാധികാരസ്ഥനോ തീരുമാനിക്കുന്നപ്രകാരം ഓരോ ക്ലാസ്സിലേക്കും പ്രവേശനം മൂലം മൊത്തത്തിൽ ഉണ്ടായിട്ടുള്ള വരുമാനത്തിന്റെ കണക്ക് ഓരോ ആഴ്ചയിലും കാര്യനിർവ്വഹണാധികാരസ്ഥനെ ബോധിപ്പിക്കേണ്ടതാണ്.

6. വിനോദമോ, വിനോദങ്ങളോ അഥവാ വിനോദ ശൃംഖലയിലെ ഒന്നാം ഇനമോ ആരംഭിക്കുന്നതിന് 3 ദിവസം മുൻപായി അവയുടെ ഉടമസ്ഥനോ, മാനേജരോ അത്തരം വിനോദമോ, വിനോദങ്ങളോ നടത്തുന്നതിനായിട്ടുള്ള അനുവാദത്തിനായി താഴെപ്പറയുന്ന വിവരങ്ങൾ അടങ്ങിയ അപേക്ഷ കാര്യനിർവ്വഹണാധികാരസ്ഥന് ബോധിപ്പിക്കേണ്ടതാണ്.

(i) ഉടമസ്ഥന്റെ മുഴുവൻ പേരും, മേൽ വിലാസവും.
(ii) പ്രദർശനത്തിന്റെ സ്ഥലവും, സമയവും, കാലവും.
(iii) പ്രവേശന നിരക്കുകളും ക്ലാസുകളും.
(iv) പ്രവേശന നിയന്ത്രണവും, പരിശോധനയോ, കാര്യനിർവ്വഹണാധികാരസ്ഥൻ ആവശ്യപ്പെടുന്ന മറ്റു വിവരങ്ങൾ.

ഈ വകുപ്പുപ്രകാരം ആവശ്യമായ ശരിയായതും കാര്യമായതുമായ വിവരങ്ങൾ നൽകാതിരുന്നാൽ വിനോദ പ്രദർശനാനുവാദ അപേക്ഷ അപ്പാടെ നിരസിക്കുന്നതായിരിക്കും. മറ്റു സംഗതികളിൽ കാര്യനിർവ്വഹണാധികാരസ്ഥന് യുക്തമെന്നു തോന്നുന്ന നിബന്ധനയ്ക്കും നിയന്ത്രണത്തിനും വിധേയമായി അനുവാദം നൽകുന്നതാണ്.

7. ഈ നിയമാവലിപ്രകാരം നൽകുന്ന ഏതൊരു അനുമതിയും, അനുവാദം ഏതെല്ലാം നിബന്ധനകളോ, നിയന്ത്രണങ്ങൾക്കോ വിധേയമാണെന്നും, എത്ര കാലത്തേക്കാണോ എന്നും കാണിച്ച് കാര്യനിർവ്വഹണാധികാരസ്ഥൻ ഒപ്പിട്ടതായിരിക്കണം.

7. മേൽ 6-ാം ഖണ്ഡികയിലെ വ്യവസ്ഥകൾക്ക് വിധേയമായി നൽകപ്പെടുന്ന അനുവാദം അതിൽ പ്രസ്താവിച്ച ഏതെങ്കിലും നിബന്ധനകൾക്കോ, തെറ്റായോ, ഖണ്ഡിച്ചോ വിനോദ പ്രദർശനങ്ങളുടെ ഉടമസ്ഥനോ, മാനേജരോ പ്രവർത്തിക്കുന്നതായാലോ അല്ലെങ്കിൽ അവർ ആക്റ്റിലെയോ ചട്ടങ്ങളിലെയോ, ഉപനിയമങ്ങളിലെയോ വ്യവസ്ഥകൾ ലംഘിച്ചതായി കാര്യനിർവ്വഹണാധികാരസ്ഥന് ബോദ്ധ്യമായാലോ, അല്ലെങ്കിൽ അവർ ഇത്തരം അനുമതി തെറ്റായ വസ്തുതകൾ നൽകിയോ കപട മാർഗ്ഗത്തിലൂടെയോ, മറ്റ് തെറ്റായ രീതിയിലോ, കരസ്ഥമാക്കിയിരിക്കുന്നതായാലോ ഈ വക കാരണങ്ങളാൽ കാര്യനിർവ്വഹണാധികാരസ്ഥന് അനുമതി റദ്ദു ചെയ്യാനോ തടഞ്ഞുവക്കാനോ, ദുർബലപ്പെടുത്തുവാനോ ഉള്ള അധികാരം ഉണ്ടായിരിക്കുന്നതാണ്.

9. അനുവാദം നിരസിക്കുന്നതിനോ, ദുർബലപ്പെടുത്തുന്നതിനോ അല്ലെങ്കിൽ ഭേദഗതി വരുത്തുന്നതോ ആയ കാര്യനിർവ്വഹണാധികാരസ്ഥന്റെ ഏതൊരു കൽപ്പനയും രേഖാമൂലമായിരിക്കേണ്ടതും അത്തരം നടപടികൾ സ്വീകരിക്കുന്നതിന് അടിസ്ഥാനമായ വസ്തുതകൾ അതിൽ വ്യക്തമാക്കപ്പെടേണ്ടതുമാണ്.

10 (എ). അനുമതി റദ്ദു ചെയ്യുകയോ, സസ്പെൻറ് ചെയ്യുകയോ, അനുമതിയുടെ കാലാവധി അവസാനിപ്പിക്കുകയോ ചെയ്തു കഴിഞ്ഞാൽ പിന്നീട് പ്രസ്തുത റദ്ദാക്കലോ, സസ്പെൻഷൻ പിൻവലിക്കുകയോ, അനുമതി പുതുക്കുകയോ ചെയ്യുന്നവരെയുള്ള കാലം അനുമതി ഇല്ലാത്തതായി കണക്കാക്കുന്നതായിരിക്കും.

(ബി) ടിക്കറ്റു പ്രവേശനം അനുവദിക്കപ്പെടുന്ന വിനോദ പ്രദർശനങ്ങളുടെ ഉടമസ്ഥനോ മാനേജരോ പ്രദർശനം ആരംഭിക്കുന്നതിന് രണ്ടു ദിവസം മുമ്പായി ഓരോ ക്ലാസ്സിന്റെയും ടിക്കറ്റിന്റെയും വിവരവും, ടിക്കറ്റു നിരക്കുകളും ഉപചാരമായും, സൗജന്യമായും നൽകുവാനുദ്ദേശിക്കുന്ന ടിക്കറ്റിന്റെ വിവരം അടങ്ങിയ ഒരു സ്റ്റേറ്റ്മെൻറും ടിക്കറ്റുകളും കാര്യനിർവ്വഹണാധികാരസ്ഥൻ മുമ്പാകെ സമർപ്പിക്കേണ്ടതാണ്. ടിക്കറ്റും സ്റ്റേറ്റ്മെൻറും സമർപ്പിക്കുന്നതിനുള്ള സമയപരിധി മതിയായ കാരണങ്ങളിൽ 24 മണിക്കൂറിന് മുമ്പു വരെയായി കാര്യനിർവ്വഹണാധികാരസ്ഥന് ഇളവു ചെയ്തു കൊടുക്കാവുന്നതാണ്.

(സി) ഉപചാരമായതും, സൗജന്യമായതുമായ ടിക്കറ്റുകൾ ഓരോ ക്ലാസിലേക്കും ആകെ അനുവദിച്ച പ്രവേശനത്തിന്റെ അഞ്ചു ശതമാനത്തിൽ അധികരിക്കുവാൻ പാടുള്ളതല്ല.

11. (1) മേൽപ്രകാരം സമർപ്പിച്ച ടിക്കറ്റുകൾ കാര്യനിർവ്വഹണാധികാരസ്ഥൻ നിയമാനുസരണം സീൽ ചെയ്തോ, സ്റ്റാമ്പ് ചെയ്തോ മടക്കിക്കൊടുക്കുകയും നികുതി പിരിവിനും അടവിനും ആവശ്യമായ ക്രമം പാലിക്കുകയോ ചെയ്യേണ്ടതാണ്. ഈ കാര്യത്തിൽ കാര്യനിർവ്വഹണാധികാരസ്ഥൻ നൽകേണ്ട എല്ലാ നിർദ്ദേശങ്ങളും ഉത്തരവുകളും പ്രദർശന ഉടമസ്ഥനും സിൽബന്ധികളും ശരിക്കു പാലിക്കേണ്ടതാണ്.

(2) വ്യവസ്ഥയിൽ പറയുന്നതനുസരിച്ച് ടിക്കറ്റുകൾ സീൽ ചെയ്തു കൊടുക്കുമ്പോൾ ഓരോ സമയത്തും ഡിപ്പോസിറ്റു സംഖ്യയിൽ കൂടുതൽ നികുതി വരുന്ന ടിക്കറ്റുകൾ സീൽ ചെയ്തു കൊടുക്കുവാൻ പാടില്ലാത്തതാകുന്നു.

12. പഞ്ചായത്തിന്റെ സീലോ, സ്റ്റാമ്പോ, ലേബലോ ഇല്ലാത്ത യാതൊരു ടിക്കറ്റുകളും വിൽക്കുകയോ, പ്രദർശന സ്ഥലത്തേക്ക് പ്രവേശനത്തിനായി ഉപയോഗിക്കുകയോ ചെയ്യുവാൻ പാടില്ലാത്തതാകുന്നു.

13. കൃത്യനിഷ്ഠയോടുകൂടി നികുതി അടയ്ക്കുന്നതിനുള്ള ജാമ്യമായി പഞ്ചായത്തു നിശ്ചയിക്കുന്ന തുക വിനോദ പ്രദർശനത്തിന്റെ ഉടമസ്ഥൻ ഡിപ്പോസിറ്റായി കെട്ടിവയ്ക്കേണ്ടതും അപ്രകാരം കെട്ടിവെച്ച തുക പഞ്ചായത്തിലേക്ക് നികുതി ഉൾപ്പെടെയുള്ള എല്ലാ ബാദ്ധ്യതകളും തീർത്തതിനുശേഷം തിരിച്ചുകൊടുക്കുകയോ അല്ലാത്തപക്ഷം ഉടമസ്ഥൻ ആവശ്യപ്പെടുകയാണെങ്കിൽ അവസാനത്തെ അടവിലേക്ക് വക കൊള്ളിക്കുകയോ ചെയ്യാവുന്നതാണ്.

14. ആക്റ്റിലെ 4-ാം വകുപ്പുപ്രകാരം നികുതി ഒഴിക്കൽ ഒന്നായി വാങ്ങുകയാണെങ്കിൽ കാര്യനിർവ്വഹണാധികാരസ്ഥന്റെ രേഖാമൂലമായ അനുമതി വാങ്ങാതെ പ്രദർശനത്തിന്റെ പ്രവേശന നിരക്കുകളോ അനുവാദത്തിന് അപേക്ഷിക്കുന്ന സമയത്തോ, കാര്യനിർവ്വഹണാധികാരസ്ഥന് അപേക്ഷിക്കുന്ന സമയത്ത് കാര്യനിർവ്വ

ഹണാധികാരസ്ഥന് നൽകിയിരിക്കുന്ന പിഴയല്ലാതെ യാതൊരു കാരണവശാലും പ്രദർശനത്തിന്റെ ഉടമസ്ഥനോ, മാനേജരോ മാററുവാൻ പാടുള്ളതല്ല.

15. കാര്യനിർവ്വഹണാധികാരസ്ഥന്റെ മുൻകൂട്ടിയുള്ള അനുവാദമില്ലാതെ അർദ്ധരാത്രിക്കു ശേഷം 2 മണിക്കും 6 മണിക്കും മദ്ധ്യേ യാതൊരു പ്രദർശനവും നടത്തുവാൻ പാടുള്ളതല്ല

16. ഏതൊരു പ്രദർശനത്തിന്റെ ഉടമസ്ഥനോ, മാനേജരോ വിനോദ പ്രദർശനം കഴിഞ്ഞ് അടുത്ത പ്രവർത്തി ദിവസം 2 മണിക്കകമായി കഴിഞ്ഞ പ്രദർശനത്തിന് വിററ ടിക്കററുകളുടെ വിവരങ്ങളും നികുതി സംഖ്യയും കാണിക്കുന്ന സ്റേറററ്മെൻറ് ചട്ടങ്ങളിൽ കാണിക്കുന്ന 28-ാം വകുപ്പിൽ പ്രസ്താവിച്ച IV-ാം നമ്പർ ഫാറത്തിൽ അതനുസരിച്ചുള്ള നികുതി സംഖ്യ സഹിതം കാര്യനിർവ്വഹണാധികാരസ്ഥന് ബോധിപ്പിച്ചിരിക്കേണ്ടതും പ്രസ്തുത സ്റേറററ്മെൻറിൽ പ്രദർശന ഉടമസ്ഥനോ, മാനേജരോ ഒപ്പു വയ്ക്കേണ്ടതുമാണ്. സിനിമാ പ്രദർശനത്തെ സംബന്ധിച്ചിടത്തോളം മേൽ നിർദ്ദേശിക്കപ്പെട്ടിട്ടുള്ളതുകൂടാതെ പ്രദർശന ഉടമ ഫിലിം വിതരണക്കാർക്ക് നൽകുന്ന പിരിവ് റിപ്പോർട്ടിന്റെ ഒരു പ്രതി പഞ്ചായത്തിലേക്കു സമർപ്പിക്കേണ്ടതും പ്രസ്തുത റിപ്പോർട്ടിൻമേൽ ഫിലിം വിതരണ കമ്പനിയുടെ പ്രതിനിധിയും പ്രദർശന ഉടമസ്ഥനോ അല്ലെങ്കിൽ അദ്ദേഹം അധികാരപ്പെടുത്തുന്ന ആളോ ഒപ്പു വയ്ക്കേണ്ടതാണ്.

17. ടിക്കററ് അച്ചടിച്ചതിന്റെയും, വിററതിന്റെയും കണക്കുകളും ബാക്കി വരുന്ന ടിക്കററുകളും കാര്യനിർവ്വഹണാധികാരസ്ഥനോ, പഞ്ചായത്ത് അധികാരപ്പെടുത്തിയിട്ടുള്ള മററു പരിശോധനാ ഉദ്യോഗസ്ഥൻമാരോ ആവശ്യപ്പെട്ടാൽ കാണിച്ചു ബോദ്ധ്യപ്പെടുത്തേണ്ടതാണ്. ഡോറിൽ ശേഖരിച്ച ടിക്കററു ഭാഗങ്ങളും മററല്ലാവിധ കണക്കുകളും കാര്യനിർവ്വഹണാധികാരസ്ഥനോ, ആക്ററിലെ 9-ാം വകുപ്പുപ്രകാരം അധികാരപ്പെടുത്തിയ പരിശോധനാ ഉദ്യോഗസ്ഥൻമാരോ ആവശ്യപ്പെടുമ്പോൾ കാണിക്കേണ്ടതാണ്.

18. ആക്ററിലെ 9-ാം വകുപ്പനുസരിച്ച് പഞ്ചായത്ത് അധികാരപ്പെടുത്തിയിട്ടുള്ള ഉദ്യോഗസ്ഥൻമാർക്ക് പ്രദർശനം നടന്നുകൊണ്ടിരിക്കുന്ന അവസരത്തിൽ ഏതൊരു പ്രദർശന സ്ഥലത്തും പ്രവേശിച്ച് പ്രദർശന ടിക്കററുകളും കണക്കുകളും പരിശോധിക്കുന്നതിനും ആക്ററിലേയും, ചട്ടങ്ങളിലേയും ഉപനിയമങ്ങളിലേയും വകുപ്പുകൾ ശരിക്ക് പാലിച്ചു പോരുന്നുണ്ടോ എന്നു നോക്കുവാൻ അധികാരം ഉണ്ടായിരിക്കുന്നതാണ്.

19. നേരിട്ടുള്ള അറിവു മുഖേനയോ, 18-ാം വകുപ്പിൽ വിവരിക്കുന്ന ഉദ്യോഗസ്ഥൻമാരുടെ റിപ്പോർട്ടു മുഖേന ഏതെങ്കിലും ക്രമക്കേടുകൾ ഉള്ളതായി ബോദ്ധ്യപ്പെട്ടാൽ കാര്യനിർവ്വഹണാധികാരസ്ഥന് പ്രദർശനം നിറുത്തി വക്കുക തുടങ്ങിയിട്ടുള്ള നടപടികൾ സ്വീകരിക്കുവാൻ അധികാരമുണ്ടായിരിക്കുന്നതാണ്.

20. നിലവിൽ പ്രാബല്യത്തിലുള്ള ആക്ററിലേയോ, ചട്ടങ്ങളിലേയോ ഉപനിയമങ്ങളിലേയോ വ്യവസ്ഥകൾക്ക് അനുസൃതമായി കാര്യനിർവ്വഹണാധികാരസ്ഥൻ നൽകുന്ന ഏതു നിർദ്ദേശങ്ങളും അനുസരിക്കുവാൻ വിനോദ പ്രദർശനത്തിന്റെ ഉടമസ്ഥനോ, മാനേജരോ അയാളുടെ സിൽബന്ധികളോ ബാദ്ധ്യസ്ഥരാണ്.

21. (എ) ആക്ററിലെ 7-ാം വകുപ്പും, 1-ാം ഉപവകുപ്പും അനുസരിച്ച് വിനോദ നികുതിയിൽ നിന്ന് ഒഴിവാക്കുവാനുള്ള ഏതൊരു അപേക്ഷയും വിനോദ പ്രദർശനം തുടങ്ങുന്നതിന് 30 ദിവസത്തിനുള്ളിൽ കുറയാത്ത കാലത്തിനുമുൻപായി കാര്യനിർവ്വഹണാധികാരസ്ഥന് ബോധിപ്പിച്ചിരിക്കേണ്ടതാണ് യുക്തമെന്ന് തോന്നുന്ന പക്ഷം സമയപരിധിയുടെ കാര്യത്തിൽ കാര്യനിർവ്വഹണാധികാരസ്ഥന് ഇളവു ചെയ്തു കൊടുക്കാവുന്നതാണ്.

(ബി) മേൽപ്പറഞ്ഞ അപേക്ഷയിൽ ഈ ആവശ്യത്തിനുള്ള ഫീസായ അഞ്ചു രൂപ പഞ്ചായത്തിൽ അടച്ചതിനുള്ള രശീതിയുടെ വിവരങ്ങളും നികുതിയിൽ നിന്ന് ഒഴിവാക്കപ്പെട്ടുകൊണ്ടുള്ള അനുവാദം നൽകുന്നതിന് ആവശ്യമെന്നു തോന്നുന്ന പക്ഷം 25 ക. സെക്യൂരിററിയായി കെട്ടിവെക്കാൻ വിനോദ പ്രദർശനത്തിന്റെ ഉടമസ്ഥനോട് ആവശ്യപ്പെടാവുന്നതും തുക കെട്ടിവക്കാൻ പ്രദർശന ഉടമസ്ഥൻ ബാദ്ധ്യസ്ഥനുമാണ്.

(സി) മേൽപ്പറഞ്ഞപ്രകാരം കൈപ്പററിയ അപേക്ഷതന്റെ അഭിപ്രായത്തോടുകൂടി കാര്യനിർവ്വഹണാധികാരസ്ഥൻ പഞ്ചായത്ത് മുമ്പാകെ സമർപ്പിക്കേണ്ടതും, എന്നാൽ പഞ്ചായത്ത് പ്രതികൂലമായ തീരുമാനം സ്വീകരിക്കുന്നതായാൽ ഉടമസ്ഥന് തോന്നുന്നപക്ഷം ജില്ലാ കളക്ടർക്ക് അപ്പീൽ കൊടുക്കാവുന്നതാണ്.

പഞ്ചായത്തിന്റെയോ, ജില്ലാ കളക്ടറുടെയോ തീരുമാനത്തിന് മുൻപായി പ്രദർശനം നടത്തുവാൻ ഉദ്ദേശിക്കുന്നുവെങ്കിൽ പ്രസ്തുത ഉടമ മേൽപറഞ്ഞ പ്രകാരമുള്ള നികുതി സംഖ്യ ഡിപ്പോസിറായി പഞ്ചായത്തിൽ അടക്കേണ്ടതും ആക്ററിലേയും, ചട്ടങ്ങളിലേയും ഉപനിയമങ്ങളിലേയും വ്യവസ്ഥകൾ അനുസരിക്കേണ്ടതുമാണ്. നികുതിയിൽ നിന്ന് ഒഴിവാക്കപ്പെട്ടുകൊണ്ടുള്ള അനുവാദം നൽകുന്നതിനു ആവശ്യമെന്നു തോന്നുന്നപക്ഷം കാര്യനിർവ്വഹണാധികാരസ്ഥൻ നിർദ്ദേശിക്കുന്ന തുക ജാമ്യമായി പ്രദർശന ഉടമയോട് കെട്ടിവയ്ക്കുവാൻ ആവശ്യപ്പെടുകയും ഉടമ ആയത് പാലിക്കുവാൻ ബാദ്ധ്യസ്ഥനുമാണ്.

22. പരിശോധനയ്ക്കായി നിയോഗിച്ചിട്ടുള്ള ഉദ്യോഗസ്ഥൻമാരെ യാതൊരാളും തടയാൻ പാടില്ലാത്തതുമാണ്. ഇത്തരം ഒരു കുററത്തിന് മജിസ്ട്രേററ് മുമ്പാകെ കുററാരോപണം തെളിയിച്ചാൽ 200 ക. (ഇരുന്നൂറ്) വരെ പിഴശിക്ഷയോ അല്ലെങ്കിൽ ജയിൽ ശിക്ഷയോ ലഭിക്കാവുന്നതുമാണ്.

23. വിനോദനികുതി പരിശോധനയ്ക്കായി അധികാരപ്പെടുത്തിയിട്ടുള്ള ഉദ്യോഗസ്ഥൻമാർ ഇൻഡ്യൻ ശിക്ഷാനിയമത്തിലെ 21-ാം വകുപ്പുപ്രകാരം സർക്കാർ ഉദ്യോഗസ്ഥനായി കണക്കാക്കാവുന്നതാണ്.

24. ഏതൊരു പ്രദർശന ഉടമസ്ഥനും പ്രദർശനം അവസാനിക്കുന്നതുവരെ പ്രദർശന സ്ഥലത്ത് ഉണ്ടായിരിക്കേണ്ടതാണ്. വല്ല കാരണവശാലും സ്ഥലം വിടുകയാണെങ്കിൽ പൂർണ്ണ അധികാരത്തോടുകൂടിയ മാനേജരേയോ, മററു ജോലിക്കാരെയോ ഏൽപ്പിക്കേണ്ടതാണ്

25. ഏതെങ്കിലും കാരണവശാൽ വിനോദപ്രദർശനം തുടർന്നു നടത്താൻ സാധിക്കാതെവരുന്നപക്ഷം അത്തരം കാണികൾക്ക് വിനോദനികുതി മടക്കി കിട്ടുവാൻ അവകാശമുണ്ടായിരിക്കുന്നതല്ല. എന്നാൽ ഇത്തരം കാണികളെ അന്നുതന്നെയോ അല്ലെങ്കിൽ തൊട്ടടുത്ത ദിവസമോ പ്രത്യേക പാസ്സിൻമേൽ പ്രദർശനം കാണിക്കാവുന്നതാണ്.

26. ഈ നിയമാവലിയിലെ ഏതെങ്കിലും ഭാഗമോ, ഭാഗങ്ങളോ ലംഘിക്കുന്നവരെ 50 രൂപ (അൻപത് രൂപ) വരെ പിഴ ചുമത്തുവാനും തുടർച്ചയായ ലംഘനങ്ങൾക്ക് ഓരോ ദിവസവും 15 രൂപ വീതവും പിഴ ചുമത്തുവാൻ കാര്യനിർവ്വഹണാധികാരസ്ഥന് അധികാരം ഉണ്ടായിരിക്കുന്നതാണ്.

Ernakulam.

K. BHANUVIKRAMAN NAIR,
*Deputy Director of Panchayats.*

---

**Proceedings of the Deputy Director of Panchayats, Malappuram**

Order No. A2-6804/81(K. Dis). 22 *nd December*, 1981

*Read*:—1. Panchayat Resolution No. 11 dated 31-8-1981 and 2 dated 28-10-1981 of Cheacode Panchayat.

2. Letter No. A. 2-200/81 dated 2-11-1981 of the Executive Officer, Cheacode Panchayat.

3. Letter No. C. 15251/81 dated 3-12-1981 of the District Panchayat Officer, Malappuram.

In exercise of the powers conferred under section 12 (3) of the Kerala Local Authorities Entertainment Tax Act 1961 (Act 20 of 1960) delegated to the Deputy Director of Panchayats in Notification No. L2-38864/65 dated 4-1-1966 of Director of Panchayats, Trivandrum, the bye-laws passed by the Cheacode Panchayat in Malappuram District as per the resolutions read as first paper above under the powers vested in it vide section 12 (1) and (2) of Kerala Local Authorities Entertainment Tax Act 1961 for the collection of Entertainment Tax under section 3 of the said Act is approved.

ചീക്കോട് പഞ്ചായത്ത്

(തീരുമാനം നമ്പർ 11, തീയതി 31-8-1981)

1961-ലെ കേരള തദ്ദേശസ്വയംഭരണ വിനോദ നികുതി ആക്റ്റ് അനുസരിച്ച് താഴെ കാണിക്കുന്ന വിധത്തിൽ ചീക്കോട് പഞ്ചായത്ത് "വിനോദനികുതി ബൈലാ" തയ്യാറാക്കുവാൻ തീരുമാനിച്ചു. ഈ തീരുമാനം സംബന്ധിച്ച് പൊതുജനങ്ങളിൽ നിന്നും കിട്ടുന്ന ആക്ഷേപങ്ങളും നിർദ്ദേശങ്ങളും പരിഗണിക്കുന്നതാണെന്നും തീരുമാനിച്ചു. പൊതുജനങ്ങൾ അവരുടെ ആക്ഷേപങ്ങളും നിർദ്ദേശങ്ങളും കാര്യനിർവ്വഹണാധികാരസ്ഥൻ, ചീക്കോട് പഞ്ചായത്ത് എന്ന വിലാസത്തിൽ എഴുതി അറിയിക്കേണ്ടതാണ്. നിശ്ചിത തീയതിക്കുശേഷം കിട്ടുന്ന ആക്ഷേപങ്ങളും നിർദ്ദേശങ്ങളും പരിഗണിക്കുന്നതല്ല.

ചീക്കോട് പഞ്ചായത്ത് വിനോദ നികുതി

നിയന്ത്രണ ഉപനിയമങ്ങൾ

1. ഈ ഉപനിയമങ്ങൾക്ക് ചീക്കോട് പഞ്ചായത്ത് വിനോദനികുതി നിയന്ത്രണ ഉപനിയമങ്ങൾ എന്ന് പേർ പറയാം.

2. ഈ നിയമാവലി മലപ്പുറം പഞ്ചായത്ത് ഡെപ്യൂട്ടി ഡയറക്ടർ അംഗീകരിച്ചു കേരള ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തുന്ന തീയതി മുതൽ പ്രാബല്യത്തിൽ വരുന്നതാണ്.

3. ഈ നിയമാവലിയിൽ സന്ദർഭത്തിന് മറ്റു വിധത്തിൽ ആവശ്യമില്ലാത്തപക്ഷം

(i) "ആക്റ്റ്" എന്നാൽ 1961-ലെ കേരള തദ്ദേശ സ്വയംഭരണ വിനോദ നികുതി ആക്റ്റ് (1961-ലെ 20-ാം നമ്പർ ആക്റ്റ്) എന്നും,

(ii) "ചട്ടങ്ങൾ" എന്നാൽ 1962-ലെ കേരള തദ്ദേശ സ്വയംഭരണ വിനോദ നികുതി ചട്ടങ്ങൾ എന്നും,

(iii) "പഞ്ചായത്ത്" എന്നാൽ ചീക്കോട് പഞ്ചായത്ത് എന്നും,

(iv) "കളക്റ്റർ" എന്നാൽ മലപ്പുറം ജില്ലാ കളക്റ്റർ എന്നും,

(v) "കാര്യനിർവ്വഹണാധികാരസ്ഥൻ" എന്നാൽ 1960-ലെ കേരള പഞ്ചായത്ത് ആക്റ്റ് (1960-ലെ 32-ാം ആക്റ്റ്) അനുസരിച്ച് നിയമിക്കപ്പെട്ടിട്ടുള്ള ചീക്കോട് പഞ്ചായത്ത് എക്സിക്യൂട്ടീവ് ഓഫീസർ എന്നും അർത്ഥമാകുന്നു.

4. ആക്റ്റ് 7 (1) 7 (3) എന്നീ വകുപ്പുകൾ പ്രകാരം സർക്കാരോ, ചീക്കോട് പഞ്ചായത്തോ വിനോദ നികുതി കൊടുക്കുന്നതിൽ നിന്നും അതാതു കാലങ്ങളിൽ ഒഴിവാക്കപ്പെട്ടവ ഒഴികെ ഈ പഞ്ചായത്തതിർത്തിക്കുള്ളിൽ നടത്തുന്ന ബാക്കി എല്ലാ വിനോദ പ്രദർശനങ്ങൾക്കും ആക്റ്റ് 3-ാം വകുപ്പുപ്രകാരം 15 ശതമാനം (പതിനഞ്ച് ശതമാനം) നിരക്കിൽ വിനോദനികുതി ചുമത്തുന്നതാണ്. ആക്റ്റ് 6 എ വകുപ്പനുസരിച്ച് ടിക്കറ്റ് വഴി പ്രവേശനം അനുവദിക്കപ്പെടുന്ന നാടക പ്രദർശനങ്ങൾ (Dramatic Proformance) ഓരോ കളിക്കും 25 രൂപ (ഇരുപത്തഞ്ച് രൂപ) എന്ന നിരക്കിലും, സർക്കസിന് ഓരോ കളിക്ക് 15 രൂപ (പതിനഞ്ച് രൂപ) എന്ന നിരക്കിലും ഈടാക്കുന്നതാണ്. ഈ നികുതി നാടകകളിയുടെയോ സർക്കസുകളിയുടെയോ ഏതാണെങ്കിൽ അതിന്റെ ഉടമസ്ഥനിൽ നിന്നും ഈടാക്കുന്നതാണ്. റിട്ടേണുകൾ അനുസരിച്ചാണ് ഉടമസ്ഥൻ വിനോദ നികുതി അടയ്ക്കുവാൻ ഉദ്ദേശിക്കുന്നതെങ്കിൽ കാര്യനിർവ്വഹണാധികാരസ്ഥൻ ആവശ്യപ്പെടുന്ന തുക ഡെപ്പോസിറ്റായി വെയ്ക്കേണ്ടതാണ്. കോമ്പൗണ്ട് ചെയ്താണ് നികുതി അടയ്ക്കുന്നതെങ്കിൽ ആയത് എപ്പോഴും മുൻകൂറായി അടയ്ക്കേണ്ടതാണ്. ഓരോ ദിവസത്തെയും വിനോദ പ്രദർശനംവഴി ഉണ്ടാകുന്ന വിനോദ നികുതി, അധികവിനോദ നികുതി, സർചാർജ് നികുതി തുടങ്ങിയവ അടുത്ത പ്രവർത്തി ദിവസം രാവിലെ 11 മണിക്ക് മുൻപായി പഞ്ചായത്ത് ഓഫീസിലടച്ച് രസീതു കൈപ്പറ്റേണ്ടതാണ്.

5. (എ) ഈ നിയമാവലിയുടെ 4-ാം ഖണ്ഡത്തിൽ എന്തുതന്നെ അടങ്ങിയിരുന്നാലും, പഞ്ചായത്തിന് ആക്റ്റിലെ 4-ാം വകുപ്പനുസരിച്ചും, ചട്ടങ്ങളിലെ 4, 5 എന്നീ ചട്ടങ്ങൾ അനുസരിച്ചും, ഏതെങ്കിലും പ്രദർശനത്തിനുള്ള വിനോദ നികുതി ഒരു തുകയായി ഒന്നായി ഈടാക്കാവുന്നതാണ്. ഏതൊരു പ്രദർശനവും നടത്തുന്ന ഉടമസ്ഥൻ പ്രദർശന നികുതി തുക ആക്റ്റിലെ 4-ാം വകുപ്പുപ്രകാരം ഒന്നായി അടയ്ക്കുവാനുള്ള അനുമതി കിട്ടുകയാണെങ്കിൽ പ്രസ്തുത തുക കാര്യനിർവ്വഹണാധികാരസ്ഥന്റെ നിർദ്ദേശം അനുസരിച്ച് പ്രദർശനത്തിന് മുമ്പായി പഞ്ചായത്ത് ഓഫീസിൽ അടയ്ക്കേണ്ടതാണ്.

(ബി) സാധാരണഗതിയിൽ ആക്റ്റ് 4-ാം വകുപ്പുപ്രകാരം 3 മാസത്തേക്ക് കൊടുക്കേണ്ടിവരുന്ന മതിപ്പു തുകയുടെ 75%ത്തിൽ കുറയാത്ത തുകയ്ക്ക് മാത്രമേ ഒരു തവണ കാമ്പൗണ്ട് ചെയ്യുവാൻ പാടുള്ളൂ.

(സി) ഏതൊരു പ്രദർശനത്തിന്റെ നികുതിയാണോ മേൽ പ്രസ്താവിച്ച പ്രകാരം കോമ്പൗണ്ട് ചെയ്തിട്ടുള്ളത് അതുപ്രകാരം കോമ്പൗണ്ട് ചെയ്ത വിനോദ പ്രദർശനങ്ങളുടെ ഉടമസ്ഥനോ, മാനേജരോ, കാര്യനിർവ്വഹണാധികാരസ്ഥനോ, പഞ്ചായത്തോ തീരുമാനിക്കുന്നവിധം ഓരോ ക്ലാസിലേക്കും പ്രവേശനം മൂലം അയാൾക്ക് മൊത്തത്തിൽ ഉണ്ടായിട്ടുള്ള വരുമാനത്തിന്റെ കണക്ക് ഓരോ ആഴ്ചയിലും കാര്യനിർവ്വഹണാധികാരസ്ഥനെ ബോധിപ്പിക്കേണ്ടതാണ്.

6. പ്രദർശനം നടത്തുന്ന ഉടമസ്ഥൻ പ്രദർശനം തുടങ്ങുന്നതിന് മുമ്പ് ചുരുങ്ങിയത് 7 (ഏഴ്) ദിവസം മുമ്പെങ്കിലും, പ്രദർശനം തുടങ്ങുന്നതിനുള്ള അനുമതിക്കുവേണ്ടി കാര്യനിർവ്വഹണാധികാരസ്ഥന് രേഖാമൂലം അപേക്ഷ ബോധിപ്പിക്കേണ്ടതാണ്. അപേക്ഷയിൽ താഴെ പറയുന്ന വിവരങ്ങൾ വ്യക്തമായി ചേർത്തിരിക്കണം.

(i) ഉടമസ്ഥന്റെ പേരും മേൽവിലാസവും.
(ii) പ്രദർശനത്തിന്റെ വിവരം.
(iii) പ്രദർശനത്തിന്റെ സ്ഥലവും, സമയവും കാലയളവും.
(iv) പ്രവേശനത്തിന് അനുവദിക്കപ്പെട്ട ക്ലാസുകളും പ്രവേശനത്തിനുള്ള നിരക്കുകളും.
(v) പ്രവേശനം നിയന്ത്രിക്കുന്നതിന്റെ രീതിയും കാര്യനിർവ്വഹണാധികാരസ്ഥൻ ആവശ്യപ്പെടുന്ന മറ്റു വിവരങ്ങളും.

7. നിയമാവലിയുടെ 6-ാം ഖണ്ഡികയിൽ പറഞ്ഞിരിക്കുന്ന വിവരങ്ങൾ അടങ്ങിയിട്ടില്ലാത്തതും ശരിയായി പൂരിപ്പിച്ചിട്ടില്ലാത്തതുമായ അപേക്ഷകൾ പരിഗണിക്കപ്പെടുന്നതല്ല. മറ്റു സംഗതിയിൽ കാര്യനിർവ്വഹണാധികാരസ്ഥന് യുക്തമെന്നു തോന്നുന്ന നിബന്ധനകൾക്കും നിയന്ത്രണങ്ങൾക്കും വിധേയമായി അനുവാദം നൽകാവുന്നതാണ്. പ്രദർശനത്തിന്റെ ഉടമസ്ഥൻ അനുമതിയിൽ പറഞ്ഞിരിക്കുന്ന ഏതെങ്കിലും നിബന്ധനയോ, നിയന്ത്രണപരിധിയോ തെറ്റി പ്രവർത്തിക്കുകയോ ലംഘിക്കുകയോ ചെയ്താലോ, ആക്റ്റിലെയോ ചട്ടങ്ങളിലേയോ, ഉപനിയമങ്ങളിലെയോ വ്യവസ്ഥകൾമൂലം ശിക്ഷിക്കപ്പെടുന്നതായാലും

അല്ലെങ്കിൽ അവർ അത്തരം അനുവാദം തെറ്റായ വസ്തുതകൾ നൽകിയോ, കബളിപ്പിച്ചോ കരസ്ഥമാക്കിയിരുന്നാലും ടി അനുവാദം തടഞ്ഞുവെക്കുന്നതിനോ ദുർബ്ബലപ്പെടുത്തുന്നതിനോ ഉള്ള അധികാരം കാര്യനിർവ്വഹണാധികാരസ്ഥന് ഉണ്ടായിരിക്കുന്നതാണ്.

8. ഈ നിയമാവലിപ്രകാരം നൽകുന്ന ഏതൊരു അനുമതിയും കാര്യനിർവ്വഹണാധികാരസ്ഥൻ ഒപ്പിട്ടിരിക്കേണ്ടതും പ്രദർശനത്തിന്റെ കാലം, നിബന്ധനകൾ, നിയന്ത്രണങ്ങൾ, പരിധി മുതലായവ അനുമതിയിൽ ചേർത്തിരിക്കേണ്ടതുമാണ്.

9. അനുമതി റദ്ദു ചെയ്യുകയോ സസ്പെൻറ് ചെയ്യുകയോ, തിരുത്തുകയോ ചെയ്യുന്ന കാര്യനിർവ്വഹണാധികാരസ്ഥന്റെ ഓരോ കൽപ്പനയും രേഖാമൂലമായിരിക്കേണ്ടതും അങ്ങനെ ചെയ്യാനുള്ള കാരണം അതിൽ രേഖപ്പെടുത്തിയിരിക്കേണ്ടതുമാണ്.

10. അനുമതി റദ്ദ് ചെയ്യുകയോ സസ്പെൻറു ചെയ്യുകയോ, അനുമതിയുടെ കാലാവധി അവസാനിക്കുകയോ ചെയ്തു കഴിഞ്ഞാൽ പിന്നീട് പ്രസ്തുത റദ്ദാക്കലോ, സസ്പെൻഷൻ പിൻവലിക്കലോ, അനുമതി പുതുക്കുകയോ ചെയ്യുന്നതുവരെയുള്ളകാലം അനുമതിയില്ലാത്തതായി കണക്കാക്കുന്നതായിരിക്കും.

11. പ്രദർശനത്തിന്റെ ഉടമസ്ഥൻ പ്രദർശനം ടിക്കറ്റ് വച്ച് നടത്തുകയാണെങ്കിൽ പ്രദർശനം തുടങ്ങുന്നതിന് 3 ദിവസം മുമ്പായി വില്ക്കുവാൻ ഉദ്ദേശിക്കുന്ന എല്ലാ ടിക്കറ്റുകളും പഞ്ചായത്താഫീസിൽ സീൽ വെയ്ക്കുവാനോ, സ്റ്റാമ്പു പതിക്കുവാനോ, ആയി കൊടുക്കേണ്ടതാണ്. ടിക്കറ്റുകളോടൊപ്പം ക്ലാസുകളുടെ എണ്ണം ഓരോ ക്ലാസിന്റെ ടിക്കറ്റുകളുടെ വിവരവും നിരക്കും, ഉപഹാരമായും, സൗജന്യമായും നൽകാനുദ്ദേശിക്കുന്ന ടിക്കറ്റുകളുടെ വിവരങ്ങളും അടങ്ങുന്ന സ്റ്റേറ്റുമെന്റും അടങ്ങിയിരിക്കേണ്ടതാണ്. ടിക്കറ്റും സ്റ്റേറ്റുമെന്റും സമർപ്പിക്കാനുള്ള സമയ പരിധി മതിയായ കാരണങ്ങളിൽ 24 മണിക്കൂറിനു മുമ്പുവരെയായി കാര്യനിർവ്വഹണാധികാരസ്ഥന് ഇളവു ചെയ്തു കൊടുക്കാവുന്നതാണ്.

12. കാര്യനിർവ്വഹണാധികാരസ്ഥൻ ആഫീസിൽ കിട്ടിയ ടിക്കറ്റുകൾ സീൽവെച്ച ശേഷമോ സ്റ്റാമ്പ് പതിച്ചശേഷമോ മടക്കിക്കൊടുക്കേണ്ടതും, നികുതി പിരിക്കുവാൻ വേണ്ട ഏർപ്പാടുകൾ ചെയ്യേണ്ടതുമാണ്. ഈ സംഗതികളിൽ കാര്യനിർവ്വഹണാധികാരസ്ഥൻ പുറപ്പെടുവിക്കുന്ന എല്ലാ നിർദ്ദേശങ്ങളും പ്രദർശന ഉടമസ്ഥൻ അനുസരിക്കേണ്ടതുമാണ്. എന്നാൽ യാതൊരു സംഗതിയിലും, പഞ്ചായത്തിന്റെ സീലോ സ്റ്റാമ്പോ ഇല്ലാത്ത ടിക്കറ്റുകൾ യാതൊരു വിനോദ പ്രദർശനങ്ങൾക്കുമുള്ള പ്രദർശനത്തിനോ, ആ വക പ്രദർശനത്തിന്റെ ഉടമസ്ഥനോ, മാനേജരോ, സിൽബന്ധികളോ നൽകാൻപാടില്ലാത്തതുമാണ്.

13. ഉപഹാരമായും, സൗജന്യമായും നൽകപ്പെടുന്ന ടിക്കറ്റുകൾ ഓരോ ക്ലാസിലെയും ആകെയുള്ള ടിക്കറ്റുകളുടെ 5% (അഞ്ചു ശതമാന) ത്തിൽ അധികമാകാൻ പാടുള്ളതല്ല ടിക്കറ്റിന്മേൽ സൗജന്യം എന്ന മുദ്ര ചെയ്യാത്ത ഓരോ ടിക്കറ്റുമായി യാതൊരാളെയും ആ ടിക്കറ്റിന്മേൽ വിനോദ നികുതി മുദ്രണം ചെയ്യാതിരിക്കെ, പ്രവേശിക്കുവാൻ അനുവദിക്കുന്നതല്ല.

14. (എ) കൃത്യനിഷ്ഠയോടുകൂടി നികുതി കൊടുക്കേണ്ടതിനുള്ള ജാമ്യമായി, സർക്കസ്, നാടകം എന്നിവയ്ക്ക് 50 രൂപ വീതവും സിനിമാപ്രദർശനത്തിന് 200 രൂപ വീതവും പ്രദർശനത്തിന്റെ ഉടമസ്ഥൻ പ്രദർശനം തുടങ്ങുന്നതിന് ഒരാഴ്ച മുമ്പ് നിരതദ്രവ്യമായി കെട്ടിവെയ്ക്കേണ്ടതും. അപ്രകാരം കെട്ടിവെച്ച തുക പഞ്ചായത്തിലേക്ക് കൊടുക്കുവാനുള്ള മുഴുവൻ തുകയും ഒടുക്കിക്കഴിഞ്ഞതിനുശേഷം തിരിച്ചു കൊടുക്കുകയോ അല്ലാത്തപക്ഷം അവസാനത്തെ അടവിലേക്ക് വകകൊള്ളിക്കുകയോ ചെയ്യാവുന്നതാണ്.

(ബി) പ്രദർശന ഉടമസ്ഥൻ പഞ്ചായത്തിൽ കെട്ടിവെച്ചിട്ടുള്ള ജാമ്യതുകയിൽ കവിഞ്ഞുള്ള സംഖ്യ നികുതിയായി വരുന്ന ടിക്കറ്റുകൾ ഒരേ സമയം പഞ്ചായത്തിൽ നിന്നും സീൽ ചെയ്തു കൊടുക്കുന്നതല്ല.

15. ആക്റ്റിലെ 4-ാം വകുപ്പുപ്രകാരം ഒരിക്കൽ നികുതി കോമ്പൗണ്ട് ചെയ്തുകഴിഞ്ഞാൽ കാര്യനിർവ്വഹണാധികാരസ്ഥന്റെ രേഖാമൂലമായ അനുമതി കൂടാതെ പ്രദർശനത്തിന്റെ ഉടമസ്ഥൻ ഓരോ ക്ലാസിന്റെയും, ടിക്കറ്റിന്റെയും വിലയിൽ വ്യത്യാസം വരുത്തുവാൻ പാടുള്ളതല്ല.

16. കാര്യനിർവ്വഹണാധികാരസ്ഥന്റെ മുൻകൂട്ടിയുള്ള അനുവാദമില്ലാതെ രാത്രി 2 മണിക്കും രാവിലെ 6 മണിക്കും മദ്ധ്യേ യാതൊരു പ്രദർശനവും നടത്തുവാൻ പാടുള്ളതല്ല.

17. പ്രദർശനത്തിന്റെ ഉടമസ്ഥനോ മാനേജരോ പ്രദർശനം കഴിഞ്ഞ് 24 മണിക്കൂറുകൾക്കകം കഴിഞ്ഞ പ്രദർശനത്തിനു വിറ്റ ടിക്കറ്റുകളും, നികുതി സംഖ്യയും മറ്റു വിവരങ്ങളും ചട്ടങ്ങളിലെ 28-ാം വകുപ്പിൽ പ്രസ്താവിച്ച 6-ാം നമ്പർ ഫാറത്തിൽ കാര്യനിർവ്വഹണാധികാരസ്ഥന് ബോധിപ്പിക്കണം. ടിക്കറ്റ് അടിച്ചതിന്റെ കണക്കും, ബാക്കി വന്ന ടിക്കറ്റും കാര്യനിർവ്വഹണാധികാരസ്ഥനോ പഞ്ചായത്ത് അധികാരപ്പെടുത്തിയിട്ടുള്ള പരിശോധനാ ഉദ്യോഗസ്ഥനോ ആവശ്യപ്പെട്ടാൽ കാണിക്കേണ്ടതാണ്.

18. ആക്റ്റിലെ 9-ാം വകുപ്പനുസരിച്ച് പഞ്ചായത്ത് അധികാരപ്പെടുത്തുന്ന ഉദ്യോഗസ്ഥനും കാര്യനിർവ്വഹണാധികാരസ്ഥനും വിനോദ പ്രദർശനങ്ങളിൽ ശരിയായസമയങ്ങളിലോ പ്രദർശനം നടക്കുമ്പോഴോ ഗേറ്റിൽ ശേഖരിച്ച ടിക്കറ്റു ഭാഗങ്ങളും പ്രവേശന ടിക്കറ്റുകളും കണക്കുകളും പരിശോധിക്കുവാനും ആക്റ്റിലെയോ ചട്ടങ്ങളിലെയോ ഉപനിയമങ്ങളിലെയോ വകുപ്പുകൾ ശരിക്കും പാലിച്ചു പോരുന്നുണ്ടോ എന്നും നോക്കുവാനും അധികാരമുണ്ടായിരിക്കുന്നതാണ്.

19. ആക്റ്റിലെയോ ചട്ടങ്ങളിലെയോ ഉപനിയമങ്ങളിലെയോ വ്യവസ്ഥകൾക്ക് അനുസൃതമായി കാര്യനിർവ്വഹണാധികാരസ്ഥൻ നൽകുന്ന ഏതൊരു നിർദ്ദേശങ്ങളും അനുസരിക്കുവാൻ വിനോദ പ്രദർശനത്തിന്റെ ഉടമസ്ഥനോ അയാളുടെ ഏജന്റോ പ്രവർത്തകനോ ബാദ്ധ്യസ്ഥരായിരിക്കുന്നതാണ്.

20. (എ) ആക്റ്റിലെ 7-ാം വകുപ്പ് 1-ാം ഉപവകുപ്പനുസരിച്ച് വിനോദ നികുതി കൊടുക്കലിൽ നിന്ന് ഒഴിവാക്കികിട്ടുവാനുള്ള ഏതൊരു അപേക്ഷയും വിനോദ പ്രദർശനം തുടങ്ങുന്നതിന് 30 ദിവസം മുമ്പ് അതിന്റെ ഉടമസ്ഥൻ കാര്യ നിർവ്വഹണാധികാരസ്ഥന് അപേക്ഷ ബോധിപ്പിക്കേണ്ടതും അത്തരം അപേക്ഷകളിന്മേൽ നിശ്ചിത വിലയ്ക്കുള്ള കോടതി മുദ്രപതിച്ചിരിക്കേണ്ടതുമാണ്.

(ബി) മേൽപ്പറഞ്ഞ അപേക്ഷയിൽ ഈ ആവശ്യത്തിലേക്ക് ഫീസായി 5 രൂപ (അഞ്ചുരൂപ) പഞ്ചായത്ത് ആഫീസിൽ അടച്ച് രശീതിയുടെ വിവരങ്ങളും പ്രസ്താവിച്ചിരിക്കേണ്ടതാണ്.

(സി) മേൽ പറഞ്ഞപ്രകാരം കിട്ടിയ അപേക്ഷ തന്റെ റിമാർക്ക്സോടുകൂടി കാര്യനിർവ്വഹണാധികാരസ്ഥൻ പഞ്ചായത്തു മുമ്പാകെ സമർപ്പിക്കേണ്ടതാണ്. പ്രതികൂലമായ തീരുമാനം പഞ്ചായത്ത് എടുക്കുകയാണെങ്കിൽ ഉടമസ്ഥന് ആവശ്യമെന്ന് തോന്നുന്ന പക്ഷം കളക്റ്റർക്ക് അപ്പീൽ കൊടുക്കാവുന്നതാണ്. പഞ്ചായത്തിന്റെയോ കളക്റ്ററുടെയോ തീരുമാനം കിട്ടുന്നതിനു മുമ്പ് പ്രദർശനം നടത്തുകയാണെങ്കിൽ പ്രദർശനത്തിന്റെ ഉടമസ്ഥൻ മേൽപ്പറഞ്ഞ ഉപനിയമങ്ങൾക്ക് വിധേയമായി നികുതി അടയ്ക്കേണ്ടതും, ആക്റ്റിലെയും ചട്ടങ്ങളിലെയും ഉപനിയമങ്ങളിലെയും എല്ലാ വ്യവസ്ഥകളും അനുസരിക്കേണ്ടതുമാണ്. ഒഴിവ് അനുവദിക്കുന്നതിനു മുമ്പ് കാര്യനിർവ്വഹണാധികാരസ്ഥൻ 100 രൂപയിൽ കുറയാത്ത യുക്തമെന്നു തോന്നുന്ന ഒരു സംഖ്യ ഉടമസ്ഥനോട് ഡെപ്പോസിറ്റായി വെയ്ക്കുവാൻ ആവശ്യപ്പെടാവുന്നതാണ്.

21. കാര്യനിർവ്വഹണാധികാരസ്ഥനോ, പഞ്ചായത്ത് പ്രത്യേകമായി ഈ ആവശ്യത്തിന് ഏർപ്പെടുത്തുന്ന മററതെങ്കിലും ഉദ്യോഗസ്ഥനോ പ്രദർശനം നടന്നുകൊണ്ടിരിക്കുന്ന അവസരത്തിൽ ഏതൊരു പ്രദർശനസ്ഥലത്തും പ്രവേശിക്കാവുന്നതും ടിക്കററുകളുടെ കണക്ക് പരിശോധിക്കാവുന്നതും ആക്ററിലെയും ചട്ടങ്ങളിലെയും നിയമാവലിയിലെയും വ്യവസ്ഥകളെല്ലാം ശരിക്ക് പാലിക്കുന്നുണ്ടോ എന്ന് നോക്കാവുന്നതുമാണ്.

22. ഈ നിയമാവലിയിലെ ഏതെങ്കിലും ഭാഗമോ, ഭാഗങ്ങളോ ലംഘിക്കുന്നവരെ 50 രൂപ (അമ്പതു രൂപ) വരെ പിഴ ചുമത്താവുന്നതും തുടർച്ചയായ ലംഘനങ്ങൾക്ക് ഓരോ ദിവസവും 15 രൂപ (പതിനഞ്ച് രൂപ) വീതവും പിഴ ചുമത്താവുന്നതാണ്.

P. SREEDHARAN NAIR,
*Deputy Director of Panchayats.*

Malappuram.

Reg. No. KL/TV(N)/12



# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXVII] Trivandrum, Tuesday, 26th January 1982 6th Magha 1903 (Saka) [No. 4


## PART III

# Public Health Engineering Department

TENDER NOTICE

No. PHSC-D2-911/81.

15th January 1982.

Competitive tenders in separate sealed covers superscribing the name of works are invited by the undersigned for the following works from registered Class 'A' contractors of this Department. The tenders will be opened at 4·30 p. m. on the last date of receipt of tenders as noted against each.

| *Sl. No.* | *Tender No.* | *Name of work with P. A. C.* | *E. M. D.* | *Cost of tender form* | | *Last date of sale of tender form* | *Last date of receipt of tender form* | *Time of completion* |
|---|---|---|---|---|---|---|---|---|
| | | | | *Original* | *Duplicate* | | | |
| | | | Rs. | Rs. | Rs. | | | |
| 1 | 60/1981-82 (Re-tender) | Quilon Drainage Scheme laying sewer line in Zone No. VI—Sump I—Part IV—Rs. 6,18,157 | 10,000 | 100 plus 5%S.T. | 10 plus 5%S.T. | Up to 1p.m. on 3-3-1982 | Upto 4 p.m. on 3-3-1982 | 12 months |
| 2. | 61/1981-82 (Re-tender) | Do. do. in Zone VI Sump II—Part II—Rs. 5,62,101 | do. | do. | do. | do. | do. | do. |
| 3. | 62/1981-82 (Re-tender) | Do. do. in Zone VI Sump II—Part III—Rs. 7,17,698 | do. | do. | do. | do. on 5-3-1982 | do. on 5-3-1982 | do. |
| 4. | 63/1981-82 | Do. do. in Zone IV Part I—Rs. 5,16,000 | do. | do. | do. | do. | do. | do. |
| 5. | 64/1981-82 | Do. do. in Zone IV Part II—Rs. 6,91,581 | do. | do. | do. | do. on 9-3-1982 | do. on 9-3-1982 | do. |
| 6. | 65/1981-82 | Do. do. in Zone IV Part III—Rs. 5,03,456 | do. | do. | do. | do. | do. | do. |
| 7. | 66/1981-82 | Do. do. in Zone IV Part IV—Rs. 5,39,579 | do. | do. | do. | do. on 11-3-1982 | do. on 11-3-1982 | do. |
| 8. | 67/1981-82 | Do. do. in Zone No. IV Part V—Rs. 6,98,168 | do. | do. | do. | do. | do. | do. |

Tender documents and other particulars can be had from the office of the undersigned on all working days during office hours from 20-2-1982 on wards on payment of the value of the tender forms (not refundable) either in cash or by money order. All other conditions are the same in force to this Department.

Office of the
Superintending Engineer
Public Health South Circle,
Trivandrum.

K. THULASIDAS,
For *Superintending Engineer.*
(For and on behalf of the Governor of Kerala)

RE-TENDER NOTICE

No. DI-6771/81. 14th December 1981.

Competitive tenders in separate sealed covers superscribing the name of work are invited by the undersigned for and on behalf of the Governor of Kerala from the registered contractors of Public Health Engineering Department Class 'A' for the following work up to 4 p. m. on 3-2-1982. The tenders will be opened at 4.30 p. m. on the date of receipt.

Tender No.—56/1981-82(Re-tender).

Name of work with P. A. C.—Rural Water Supply Scheme to Vandanam in Ambalapuzha Panchayat—Rs. 6,06,061.

E.M.D.—Rs. 10,000.

Cost of tender forms—Rs. 100 plus 5% S.T.

Time of completion—10 months.

Tender documents and other particulars can be had from the office of the undersigned during office hours from 15-1-1982 and up to 1 p m. on 3-2-1982 on payment of the value of the tender forms (not refundable) either in cash or by money order. All other conditions are the same as current in this department. If the due date of tender turns out to be a holiday the next working day will be considered as the due date for the sales and receipt of the tender.

Office of the
Superintending Engineer,
Public Health South Circle,
Trivandrum.

K. THULASIDAS,
*Superintending Engineer*
*in Full Additional Charge.*

TENDER NOTICES

(1)

No. AB3-6255/81. 21st December 1981.

Competitive tenders in sealed covers superscribing the name of the works are invited for and on behalf of the Governor of Kerala by the undersigned from registered contractors of P. H. E. D. classes A, B, C or Firms for the following works/supply up to 4 p. m. 30-1-1982. Tenders will be opened at 4.30 p. m. on 30-1-1982.

| *Sl. No.* | *Name of work* | *E.M D* |
|---|---|---|
| | | Rs. |
| 1. | Tender No. 90/81-82 | |
| | Supply and erection of suitable capacities for 90 H. P. pump for C.W.S.S. to Vakkom Anjen o Attingal—2 Nos. | 2% of quoted amount |
| 2. | Tender No. 91/81-82 | |
| | Supply and erection of suitable capacities for 40 KP pump for C. W. S. S. to Vakkom Anjengo-Attingal—2 Nos. | do. |

Cost of tender forms—Rs. 10 plus S.T. plus A.S.T. each.

Date of receipt of tender form—Up to 30-1-1982.

Date and time of opening—4.30 p. m. on 30-1-1982.

Period of completion—Immediately.

Tender forms and other particulars can be had from the office of the undersigned on all working days and up to 1 p. m. on 30-1-1982 on application in writing and on payment of the value of the documents (not refundable) either in cash or by money order. All other conditions are the same in the Kerala P. H. E. D. Tender documents will be issued only to the registered contractors of the P.H.E.D. and are not transferable.

(2)

No. AB3-3474/81. 23rd December 1981.

Competitive tenders in sealed cover superscribing the name of the work are invited for and on behalf of the Governor of Kerala by the undersigned from registered contractors of P. H. E. D. classes A, B, C or Firms for the following work/supply up to 4 p. m. on 29-1-1982. Tenders will be opened at 4.30 p. m. on 29-1-1982.

Tender No. 93/1981-82:

Name of work with P. A. C.—R. W. S. S. to Anjengo urgent repairs to the distribution system and inter connecting with C.W.S.S.—Rs. 29,532

E.M.D.—Rs. 590

Cost of tender forms—Rs. 15 plus S. T. + A.S.T.

Date of receipt of tender form—4 p. m. on 29-1-1982.

Date and time of opening—4.30 p.m. on 29-1-1982.

Period of completion—2 months.

Tender forms and other particulars can be had from the office of the undersigned on all working days and up to 1 p. m. on 29-1-1982 on application in writing and on payment of the value of the documents (not refundable) either in cash or by money order. All other conditions are the same in the Kerala P.H.E.D. Tender documents will be issued only to the registered contractors of the P. H. E. D. and are not transferrable.

(3)

No. AB2-6644/81. 24th December 1981.

Competitive tenders in sealed cover superscribing the name of the works are invited for and on behalf of the Governor of Kerala by the undersigned from registered contractors of Public Health Engineering Department Class A, B, C, or Firms for the following work/supply up to 4 p. m. on 30-1-1982. Tenders will be opened at 4.30 p. m. on 30-1-1982.

| *Sl. No.* | *Name of work* | *E.M.D.* |
|---|---|---|
| | | Rs. |
| (1) | (2) | (3) |
| 1. | Tender No. 84/1981-82: | |
| | Supply and erection of suitable capacitors for 150 H.P. pump for clear water pump house at Aruvikkara—4 Nos. | 2% of quoted amount. |
| 2. | Tender No. 85/1981-82: | |
| | Supply and erection of suitable capacitors for Booster pump house at Aruvikkara 250 H. P.—2 Nos. for 90 HP—1 No. | do. |
| 3. | Tender No. 86/1981-82: | |
| | Supply and erection of suitable capacitors for 70 HP pump for Raw water pump house at Aruvikkara—3 Nos. | do. |

| (1) | (2) | (3) |
|---|---|---|
| 4. | Tender No. 87/1981-82: | |
| | Supply and erection of suitable capacitors for emergency intake work at Kappukadu—200 HP 2, 170 HP 3 | 2% of quoted amount |

Cost of tender forms:

Original.—Rs. 10 + S.T. + A.S.T. each.
Duplicate copy—Rs. 2 + S.T. + A.S.T. each.
Date of receipt of tender form—30-1-1982 up to 4 p. m.

Date and time of opening—4.30 p. m. on 30-1-1982.

Period of completion—Immediately.

Tender forms and other particulars can be had from the office of the undersigned on all working days and up to 1 p. m. on 30-1-1982 on application in writing and on payment of the value of the documents (not refundable) either in cash or by money order. All other conditions are the same in the Kerala P.H.E.D. Tender documents will be issued only to the registered contractors of the P.H.E.D. and are not transferable.

(4)

Tender No. 92/1981-82

No. AB1/6513/81. *26th December* 1981.

Competitive tenders in sealed covers superscribing the name of work are invited for and on behalf of the Governor of Kerala by the undersigned from registered contractors of Public Health Engineering Department class A, B, C or Firms for the following work/supply up to 4 p. m. on 29-1-1982. Tenders will be opened at 4.30 p. m. on 29-1-1982.

Name of work with P. A. C. —Construction of compound wall around the well cum-pump house and ground level tank at Pannikuzhy Water Supply Scheme—Rs. 34,660

Earnest money deposit—Rs. 700
Cost of tender forms—Rs. 15 plus S. T. +A.S.T.
Date of receipt of tender form—4 p. m. on 29-1-1982

Date and time of opening—4.30 p.m. on 29-1-1982
Period of completion—30 days.

Tender forms and other particulars can be had from the office of the undersigned on all working days and up to 1 p. m. on 29-1-1982 on application in writing and on payment of the value of the documents (not refundable) either in cash or by money order. All other conditions are the same in the Kerala P. H. E. D. Tender document will be issued only to the registered contractors of the Public Health Engineering Department and are not transferable.

P.H. Water Supply Division, North, Trivandrum.

M. M. MUSTAFFA,
*Executive Engineer.*

TENDER NOTICE

No. A3-4429/81. *30th December* 1981.

Competitive tenders in sealed covers superscribing the name of works are invited for and on behalf of the Governor of Kerala by the undersigned from registered contractors of the P.H.E.D. classes A, B, C for the following works up to 4 p. m. on 29-1-1982. Tenders will be opened at 4.30 p. m. on 29-1-1982.

| *Sl. No.* | *Tender No.* | *Name of work with P.A.C* | *E.M.D.* Rs. |
|---|---|---|---|
| 1 | 25/81-82 | Sewage Farm Valiathura Reconstructing the side wall of the main channel and maintenance of sub carriers of southern farm Rs. 1,13,481 | 2,300 |
| 2 | 26/81-82 | Desilting the main open channel from Bakery junction to Pazhavangadi junction—Rs. 56,280 | 1,150 |

Cost of tender forms—Rs. 50 plus S. T. for item 1 and Rs. 25 plus S.T. for item 2.

Period of completion—2 months.

Tender forms and all other particulars can be had from the office of the undersigned on all working days between 10.15 a.m to 5.15 p.m. and up to 1 p. m. on 29-1-1982 on application in writing and on payment of the value of the documents (not refundable) either in cash or by M. O. All other conditions are as usual in the Kerala P.H.E.D. The tender documents will be issued only to the registered contractors of the P. H. E. D. and are not transferable.

Trivandrum.

K. DEVARAJA PILLAI,
*Executive Engineer*

TENDER NOTICE

No. D1-4756/81. *11th December* 1981.

Competitive tenders in sealed covers superscribing the name of work is invited for and on behalf of the Governor of Kerala by the undersigned from reputed firms for the following works upto 4p. m. on 29-1-1982. Tenders will be opened at 4.15 p.m on the same day
Tender No.—25/81-82

Name of work with P. A. C.—Supply of various sizes of G.I. specials—Rs 75,000
E.M.D.—Rs. 1% of the quoted amount
Cost of tender forms Original—Rs. 26. 40
Duplicate—Rs. 4. 20
Period of completion—within 2 months

Tender forms and other particulars can be had from the office of the undersigned on all working days between 10.15 hours and 17 hours from 11-1-1982 up to 1 p. m. on the date of tender, on application in writing and on payment of value of the documents (not refundable) either in cash or by money order. All other conditions are as usual in Kerala Public Health Engineering Department. Tenders are not transferable. Late tenders will not be accepted.

Alleppey.

K. MURALEEDHARA PANICKER,
*Executive Engineer.*

TENDER NOTICE

No. ABI-5831/81-82. 16th December 1981.

Competitive tenders in sealed cover superscribing the name of the works are invited for and on behalf of Governor of Kerala by the Executive Engineer, P. H. Division, Kottayam for the following supply up to 4 p. m. on 30-1-1982. Tenders will be opened at 4.30 p. m. on 30-1-1982.

Tender No.—41/81-82.

Name of work with P.A.C — Supplying and erection of suitable reduction gear 25 kgm. and an electric motor for Comprehensive Water Supply Scheme to Vaikom and near by Panchayat 4 Nos.—Rs. 47,000.

E. M. D.—1% of the quoted amount.

Cost of tender form — Rs. 25 plus S. T. plus A. S. T.

Period of completion—2 months.

Tender forms and other particulars can be had from P. H. Division Office, Kottayam on all working days between 10.15 a. m. and 5.15 p. m. from 23-1-1982 and up to 1 p. m. on 30-1-1982 on application in writing and on payment of the cost of the documents (not refundable) either in cash or by money order. All other conditions are as usual in the Kerala Public Health Engineering Department. The tender documents will be issued only to the registered contractors of the P H. E. D. and are not transferable.

Office of the
Executive Engineer,
P. H. Division,
Kottayam-2.

(Sd.)
*Executive Engineer.*

---

TENDER NOTICE

No. A1-3284/81. 22nd December 1981.

Competitive tenders in sealed cover superscribing the name of the work are invited for and on behalf of the Governor of Kerala by the undersigned from registered contractors of Public Health Engineering Department class 'C' and above for the work noted below up to 4 p. m. on 30-1-1982. Tenders will be opened at 4.30 p. m. on the same day.

Tender No. 19/81-82.

Name of work with P. A. C. — Construction of store building at Karingachira—Rs. 68,535

E. M. D.—Rs. 1,400

Cost of tender form—Rs. 25 plus S. T.

Period of completion—3 months.

Tender forms and other particulars can be had from the office of the undersigned on all working days during office hours on application in writing and on payment of the value of the document (not refundable) either in cash or by money order. Sale of tender forms will be closed at 1 p. m. on 30-1-1982.

All other conditions are usual in the Kerala P. H. E. D., documents will be issued only to the registered contractors of the P. H. E. D. and are not transferable.

Office of the
Executive Engineer,
P. H. Water Supply Division,
Cochin (N)-
Cochin-25.

(Sd.)
*Executive Engineer.*

SHORT TENDER NOTICE

No. A3-315/80 31st December 1981.

Competitive tenders in sealed cover superscribing the name of the work are invited for and on behalf of the Governor of State of Kerala by the undersigned from reputed firms for the supply of materials noted below up to 4 p. m. on 30-1-1982 The tenders will be opened at 4.30 p.m. on 30-1-1982.

Tender No.—21/1981-82

Name of work—W.S.S. to Perumbavoor—Supply 30 of Sulphate of Alumina Ferric Grade A conforming to I. S. S. 299/75 suitable for water treatment

E. M. D—1% of the quoted rate

Cost of tender form—Rs. 25 plus S. T.

Time of completion—12 months

Tender forms and other particulars can be had from the office of the undersigned on all working days during office hours on application in writing and on payment of the value of the tender documents (not refundable) either in cash or by money order. Sales of tender forms will be closed at 1 p. m on 30-1-1982. All other conditions are as usual in Kerala P. H. E. D.

Office of the
Executive Engineer,
P. H. Water Supply Division
Cochin (N), Cochin-25.

(Sd.)
*Executive Engineer.*

---

TENDER NOTICE

No. A2-2711/81. 1st January 1982.

Competitive tenders in sealed cover superscribing the name of the works are invited for and on behalf of the Governor of Kerala by the undersigned from the registered contractors of Public Health Engineering Department Class A to C for the following works up to 4 p. m. on 29-1-1982. Tenders will be opened at 4.30 p. m. on 29-1-1982

| | *Tender No.* | *Name of work with P.A.C.* | *E.M.D* Rs. |
|---|---|---|---|
| 1. | 10/1981-82 | Restoration of Road cut opened for laying sewers in Karikkamuri cross road—Reach I—Rs. 31,736 | 650 |
| 2. | 11/1981-82 | Drainage Scheme for Ernakulam South Block B—Sub Zone II. Sec. II VRM Road to PH2 Restoration of road from M. H. A3 to A at Padiyath Road—Rs. 35,299 | 750 |

Cost of forms—Rs. 15 plus S.T. each

Period of completion—One month.

The tender forms and other particulars can be had from the Executive Engineer's office on all working days between 11 a. m. on 22-1-1982 to 1 p. m on 29-1-1982 on application in writing and on payment of the value of the documents (not refundable) either in cash or by money order. All other conditions are as usual in the Kerala Public Health Engineering

Department. The tender documents will be issued only to the registered contractors of the Public Health Engineering Department and are not transferable.

Office of the
Executive Engineer,
Public Health Drainage Division,
Cochin-18.

(Sd.)
*Executive Engineer.*

## TENDER NOTICES

(1)

No. A7-5889/81. *29th December* 1981.

Sealed competitive tenders are invited for and on behalf of the Governor of Kerala by the undersigned from the registered contractors class A, B, C, & D of P. H. E D. for the following work. The tender in sealed covers superscribing the name of work and tender number addressed to the Executive Engineer, Public Health Division, Trichur should reach before 4 p. m. on 3-2-1982. Tenders will be opened at 4 30 p. m. on the same date in the presence of such of those tenderers or their representatives who are present in the office. Late tenders will not be considered.

Tender No.—50/EE/PHD/1981-82

Name of work—Conveyance of materials from various places to P. H. Division, Trichur for the year 1982-83

P. A. C.—Rs. 2,45,816

E. M. D.—Rs. 4,950

Cost of tender forms—52.75

Time of completion—31-3-1983 (one year)

Tender forms and other particulars can be had from the office of the Executive Engineer, Public Health Division, Trichur on all working days from 20-1-1982 onwards upto 1 p. m. on 3-2-1982 on application in writing and on payment of the value of the documents (not-refundable) either in cash or by money order. All other conditions are as current in the Department.

(2)

ടെണ്ടർ പരസ്യം

നമ്പർ എ2. 3371/80. 1981 ഡിസംബർ 31.

കേരള ഗവർണ്ണർക്കുവേണ്ടി തൃശ്ശൂർ പബ്ലിക് ഹെൽത്ത് ഡിവിഷൻ, എക്സിക്യൂട്ടീവ് എഞ്ചിനീയർ താഴെ പറയുന്ന പ്രവൃത്തികൾക്ക് അദ്ദേഹത്തിന്റെ ഓഫീസിൽ 30-1-1982-ന് വൈകുന്നേരം കൃത്യം 4 മണിവരെ സി. ക്ലാസ്സും അതിനു മുകളിലുള്ള അംഗീകൃത കരാറുകാരിൽ നിന്നും മുദ്രവെച്ച ടെണ്ടറുകൾ ക്ഷണിച്ചു കൊള്ളുന്നു. ടെണ്ടറുകൾ അന്നേ ദിവസം വൈകുന്നേരം 4.30-ന് ടെണ്ടറുകൾ നൽകിയിട്ടുള്ള കരാറുകാരുടെയോ അല്ലെങ്കിൽ അവർ അധികാരപ്പെടുത്തിയിട്ടുള്ളവരുടെയോ സാന്നിദ്ധ്യത്തിൽ എക്സിക്യൂട്ടീവ് എഞ്ചിനീയറോ അദ്ദേഹം അധികാരപ്പെടുത്തിയ മറ്റു ഉദ്യോഗസ്ഥനോ തുറക്കുന്നതാണ്.

| ടെണ്ടർ | പ്രവൃത്തിയുടെ വിവരം | അടങ്കൽ തുക<br>രൂപ | നിരതദ്രവ്യം<br>രൂപ | ടെണ്ടർ ഫോറത്തിന്റെ വില | പണികൾ തീർക്കേണ്ട സമയം (മാസം) |
|---|---|---|---|---|---|
| 42/എഎ/പി. എച്ച്. ഡി/ 81-82 | പെരുമ്പിള്ളിശ്ശേരി ഹരിജൻ കോളനിയിലേക്കുള്ള ശുദ്ധജല വിതരണ പദ്ധതിയുടെ പണികൾ | 64,733 | 1,300 | 26.40 | 9 |
| 43/എഎ/പി. എച്ച്. ഡി/ 81-82 | തിരുവില്വാമല ശുദ്ധജല വിതരണ പദ്ധതിയുടെ ഇംപ്രൂവ്മെന്റ് എരവത്തൊടിയിലേക്കുള്ള പൈപ്പുലൈനിന്റെ നവീകരണ പ്രവൃത്തികൾ (റീ ടെണ്ടർ) | 24,313 | 500 | 10.55 | 3 |
| 44/എഎ/പി. എച്ച്. ഡി/ 81-82 | പെരിഞ്ഞനം ഗ്രാമീണ ശുദ്ധജല വിതരണ പദ്ധതിയുടെ ഇംപ്രൂവ്മെന്റ് (റീ ടെണ്ടർ) | 71,744 | 1,450 | 26.40 | 6 |
| 45/എഎ/പി. എച്ച്. ഡി/ 81/82 | ഗുരുവായൂർ ശുദ്ധജല വിതരണ പദ്ധതിയുടെ ഇംപ്രൂവ്മെന്റ (റീ ടെണ്ടർ) | 32,262 | 650 | 15.85 | 3 |
| 46/എഎ/പി. എച്ച്. ഡി/ 81/82 | ജി. ഡി. എസ്. ജീവനക്കാർക്കു പാർപ്പിടം പണിയൽ (ടൈപ്പ്-1) (ടെണ്ടർ) | 1,05,076 | 2,100 | 52.75 | 6 |
| 47/എഎ/പി. എച്ച്. ഡി/ 81-82 | ജി. ഡി. എസ്. ജീവനക്കാർക്ക് പാർപ്പിടം പണിയൽ ടൈപ്പ് II (റീ ടെണ്ടർ) | 78,384 | 1,600 | 26.40 | 6 |
| 48/എഎ/പി. എച്ച്. ഡി/ 81-82 | പാറളം ഹരിജൻ കോളനിയിലേക്കുള്ള ശുദ്ധജല വിതരണ പദ്ധതിക്കുവേണ്ടിയുള്ള പണികൾ | 2,03,886 | 4,100 | 52.75 | 9 |
| 49/എഎ/പി. എച്ച്. ഡി. 81/82 | കുമാരനല്ലൂർ ഹരിജൻ കോളനിയിലേക്കുള്ള ശുദ്ധജല വിതരണ പദ്ധതിക്കുവേണ്ടിയുള്ള പണികൾ | 1,22,729 | 2,500 | 52.75 | 9 |

ടെണ്ടർ ഫോറങ്ങളും മറ്റുള്ള വിശദവിവരങ്ങളും തൃശ്ശൂർ പബ്ലിക് ഹെൽത്ത് ഡിവിഷൻ എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ ആഫീസിൽ നിന്നും 20-1-1982 മുതൽ 30-1-1982 ഒരു മണി വരെ എല്ലാ പ്രവർത്തി ദിവസങ്ങളിലും ആഫീസ് സമയത്ത് ടെണ്ടർ ഫോറത്തിന്റെ വില അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്. ടെണ്ടർ

ഫോറത്തിന്റെ വില മടക്കി കൊടുക്കുന്നതല്ല. അംഗീകൃത കരാറുകാർക്ക് അവരുടെ രജിസ്ട്രേഷൻ കാർഡുകൾ കാണിച്ചാൽ മാത്രമേ ടെണ്ടർ ഫോറങ്ങൾ ആഫീസിൽ നിന്നും കിട്ടുകയുള്ളൂ. ടെണ്ടർ ഫോറങ്ങൾ കരാറുകാർ അന്യോന്യം കൈമാറുവാൻ പാടുള്ളതല്ല. നിശ്ചിത സമയത്തിനു ശേഷം ലഭിക്കുന്ന ടെണ്ടറുകൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല. ആവശ്യമായ നിരതദ്രവ്യം കെട്ടിവെയ്ക്കാത്ത ടെണ്ടറുകൾ തിരസ്കരിക്കുന്നതായിരിക്കും. പൊതുജനാരോഗ്യ എഞ്ചിനീയറിംഗ് വകുപ്പിലുള്ള മറ്റു നിബന്ധനകൾ ഈ ടെണ്ടറുകൾക്കും ബാധകമായിരിക്കും.

എക്സിക്യൂട്ടീവ്
എഞ്ചിനീയറുടെ ആഫീസ്,
പബ്ലിക് ഹെൽത്ത് ഡിവിഷൻ,
തൃശ്ശൂർ.

(ഒപ്പ്)
എക്സിക്യൂട്ടീവ്
എഞ്ചിനീയർ.

---

## TENDER NOTICE

No. DB2-2002/81. *14th December* 1981.

Sealed competitive tenders in sealed covers superscribing the name of work are invited for and on behalf of the Governor of Kerala by the undersigned from the registered contractors of P. H. E. D. Class C and above for the following works up to 4 p. m. on 28-1-1982. Tenders will be opened at 4.30 p. m. on the same day.

| *Sl. No.* | *Tender No.* | *Name of work with P.A.C.* | *E.M.D* Rs. |
|---|---|---|---|
| 1 | 27/1981-82 | A. R. W. S. S. to Nilambur Panchayat— Distribution system—Laying pipes along Panchayat road leading to H. C. Mukkathu Vazhikkadavu & Veettikkutti road—Rs. 43,072 | 900 |
| 2 | 28/1981-82 | A. R. W. S. S. to Nilambur Panchayat — Distribution system—Laying pipes for distribution system along the Panchayat road of Kovilakam road, Main road from Nilambur town towards Mampad & Aruvicode road—Rs. 94,472 | 1,900 |
| 3 | 29/1981-82 | A. R. W. S. S. to Thuvoor Panchayat — Construction of infiltration gallery and protection wall around the well (Retender)-Rs. 90,492 | 1,850 |
| 4 | 30/1981-82 | R. W. S. S. to Kalpakanchery — Balance works—Construction of well and pumphouse O. H. tank & inter connection works (Retender)—Rs. 37,988 | 2,800 |
| 5 | 31/1981-82 | Tirur W.S. S.—Construction of Type III quarters at Tirur LL zone reservior site (Retender)—Rs. 56,389 | 1,150 |
| 6 | 32/1981-82 | Tirur W. S. S.—Construction of Type I quarters at Tirur at HL zone reservior site—(Retender)—Rs. 50,265 | 1,050 |

Cost of tender forms —Rs. 15 plus S.T. plus AST for item 1; Rs. 25 plus S.T. plus AST each for items 2, 3, 5 and 6 and Rs. 50 plus S. T. plus AST for item 4.

Time of completion— 3 months for items 1, 2, 3 and 6 months, for items 4, 5 and 6.

The tender forms and other particulars can be had from the office of the Executive Engineer, P.H. Division, Malappuram on all working days between 21-1-1982 to 28-1-1982 upto 1 p. m. on application in writing and on payment of the value of documents (not refundable) either in cash or by money order. All other conditions are as usual in P.H.E.D. Tender documents will be issued only to registered contractors of P.H.E.D and are not transferable.

Office of the Executive Engineer,
Public Health Engineering Division, Malappuram.

A.V. Antony,
*Executive Engineer.*

---

## TENDER NOTICE

No. D6. 8828/81. *23rd December* 1981.

Competitive tenders in sealed covers superscribing the name of work are invited for and on behalf of the Governor of Kerala by the undersigned from experienced electrical contractors having valid 'A' grade supervisory contractors licence for the following work upto 4 p. m. on 30-1-1982. The tenders will be opened at 4.30 p. m. on the same day.

Tender No.—32/81-82

Name of work with P. A. C.—Supply, erection, testing and commissioning Static Capacitors in various pump houses in Malappuram District—Rs. 1,50,000

E. M. D.—Rs. 2% of quoted amount

Cost of tender form—Original—Rs. 52.75
Duplicate—Rs. 5.28

Time of completion—3 months

Tender forms and other particulars can be had from the office mentioned below during office hours on application in writing and on payment of the value of documents (not refundable) either in cash or by money order. All other conditions are as usual in P. H. E. D. Tender documents will be issued only to the contractors having valid 'A' grade licenes and are not transferable.

(1) Office of the Superintending Engineer, P.H. (North) Circle, Calicut-5 from 15-1-1982 up to 1 p. m. on 30-1-1982.

(2) Office of the Executive Engineer, P. H. Division, Malappuram from 15-1-1982 up to 4 p. m. on 29-1-1982.

Office of the
Superintending Engineer,
P. H. Engg. (North) Circle,
Calicut-5.

V. Abraham,
*Superintending Engineer.*

